# മലങ്കര ഇടവക പത്രിക

പുസ്തകം വ്വ] ഫവ്വൻ ഈയോർ [ലക്കം ൧

## പെന്തിക്കുസ്തി ദിവസങ്ങൾ.

നടപ്പു. രു: നൃ.ഫ.

"അവർ എല്ലാവരും പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞു ദൈവത്തിന്റെ വചനം ധൈര്യത്തോടെ പറഞ്ഞു"

"അവർ എല്ലാവരും........നിറഞ്ഞു"; അതുകൊണ്ടു അത്മെനികൾക്കു—അതെ, ഭയങ്കരപരീക്ഷകളോടുകൂടെ, ദിവസേന പലജോലികളോടും പ്രയാസങ്ങളോടും കൂടെ, ചുററപ്പെട്ടിരിക്കുന്നതായി പാപമുള്ള ഈ ലോകത്തിൽ പാക്കുന്ന അത്മെനികൾക്കു തന്നെയും—മരണമുള്ളവരും തെററുള്ളവരും ആയ മനുഷ്യൎക്കു എല്ലാവൎക്കുംതന്നെയും പരിശുദ്ധാത്മാവുകൊണ്ടു നിറവാൻ കഴിയുന്നതാകുന്നുവല്ലൊ. 'നിറഞ്ഞു'—അതെ, ആത്മാവിനു വിരോധമായുള്ള ദുശ്ശീലമൊ ദുരാഗ്രഹമൊ, ആത്മാവിനോടു, അറിവോടുകൂടിയ എതൃപ്പൊ ഇല്ലാത്തവണ്ണം നിറഞ്ഞു. എല്ലാ വിചാരങ്ങളും മശിഹായുടെ അനുസരണത്തിനു കീഴ്പെടുത്തുവാൻ തക്കവണ്ണം നിറഞ്ഞു. ഹാ, വിചാരം അടക്കി നമസ്കരിപ്പാനുപോലും വഹിയാതെ വ്യസനിക്കുന്ന സഹോദരന്മാരെ, നിങ്ങൾക്കു ആവശ്യം ഇതാകുന്നു എന്നു അറിഞ്ഞു നിറഞ്ഞുകൊള്ളുവിൻ. പരിശുദ്ധാത്മാവായ കൎത്താവിന്റെ മഹത്വം അതിൽ എപ്പോഴും പാൎക്കുന്ന ആലയമായിരിപ്പാൻ തക്കവണ്ണം അവർ നിറഞ്ഞു.

ഇരിമ്പു ഉലയിൽ ഇട്ടാൽ ഉടൻ വേറൊരു പുതിയ സ്വഭാവം കാണുന്നു. അകത്തെ തീയുടെ ഏററം ചൂടുകൊണ്ടു കത്തത്തക്കവണ്ണം തീ ഇരിമ്പിൽ പ്രവേശിച്ചു അതിനെ മുഴുവനായി കൈവശപ്പെടുത്തിയിരിക്കുന്നു. ഇരിമ്പു പിന്നെയും ഇരിമ്പു തന്നെ, എങ്കിലും തീ കൂടിയതും ശക്തിയുള്ളതും തീ മുഴുവനും ഭരിക്കുന്നതുമായ ഇരിമ്പു അത്രെ. നാം അതിനെ തൊടുവാൻ തക്ക ഭോഷന്മാർ ആകുന്നു എങ്കിൽ നാം ഇരിമ്പിനെ അല്ല തീയെ അത്രെ തൊടുന്നതു.

ഇങ്ങിനെ തന്നെ നമ്മോടു അടുക്കുന്നവർ നമ്മോടല്ല ദൈവത്തിന്റെ ജീവനുള്ള ആത്മാവോടത്രെ അടുക്കുന്നതു എന്നു ബോധപ്പെടുവാൻ തക്കവണ്ണം മുഴുവനും നമ്മെ കൈവശപ്പെടുത്തി വ്യാപരിക്കുന്ന പരിശുദ്ധാത്മാവുകൊണ്ടു നിറവാൻ നമുക്കു എല്ലാവൎക്കും കഴിയുന്നതാകുന്നു.

പിന്നെയും ഈ നിറവു കഴിയുന്നതാകുന്നു എന്നു തന്നെയല്ല, ആഗ്രഹിക്കത്തക്കതുമാകുന്നു എന്നു ഇതിൽനിന്നുണ്ടാകുന്ന ഗുണങ്ങളിൽ ചിലതിനെ പറയുന്നതുകൊണ്ടു കാണാം.

൬- സത്യം പറയുന്നതിനു ധൈര്യം ഉണ്ടാകി. ൩൦-ാം വാക്യത്തിൽ പറഞ്ഞിരിക്കുന്ന [illegible] പ്രാർത്ഥനയുടെ പ്രത്യേക താല്പര്യം എന്തെന്നു നോക്കുക. “സൌഖ്യമാക്കുന്നതിനു നിന്റെ കൈ നീട്ടുന്നതിനാലും അതിശയങ്ങളും അത്ഭുതങ്ങളും നിന്റെ പരിശുദ്ധപുത്രനായ യേശുവിന്റെ നാമത്താൽ ചെയ്യപ്പെടുന്നതിനാലും നിന്റെ ദാസന്മാർ നിന്റെ വചനം സകല ധൈര്യത്തോടുംകൂടി പറയേണ്ടുന്നതിനു കൃപ ചെയ്യേണമെ എന്നു പറഞ്ഞു”. സഭക്കു വിരോധമായി ഉപദ്രവം വലിയതായിരുന്നു; അതിനോടു എതിർത്തുനില്പാൻ പുതിയ ശക്തിയും ധൈര്യവും ആവശ്യമെന്നു അവർക്കു ബോധപ്പെട്ടു; എന്നാൽ അതു ഇന്ന പ്രകാരം വേണമെന്നു അവർ കർത്താവിനോടു പറഞ്ഞതു ഒരു അബദ്ധമായിരുന്നു. (ഇന്നത്തേതു അതിനെക്കാളും അധികം അത്രെ.) അവരെ ധൈര്യപ്പെടുത്തുവാനും വിരോധികളെ തോല്പിപ്പാനും മറുത്തു പറവാൻ വഹിയാത്തപോലെ വിസ്മയിക്കത്തക്ക അതിശയങ്ങളും അത്ഭുതങ്ങളും ചെയ്യേണമെന്നു അവർ പ്രാർത്ഥിച്ചു. ദൈവം അവരുടെ പ്രാർത്ഥന കേട്ടു, എന്നാൽ അവരുടെ കാര്യപരിപാടി (പ്രോഗ്രാം) പോലെ അല്ല; വേണ്ടിയതു പുറമെ അതിശയപ്രവൃത്തികൾ അല്ലായിരുന്നു, പിന്നെയൊ അവർ ദൈവവചനം ധൈര്യത്തോടെ പറവാൻ തക്കവണ്ണം അകത്തെ മനുഷ്യനിൽ ആത്മാവുകൊണ്ടു നിറഞ്ഞു ബലപ്പെടേണം എന്നുള്ളതായിരുന്നു. ഇന്നു നമുക്കു ആവശ്യം ഇതു തന്നെ.

ശക്തിയുടേയും ധൈര്യത്തിന്റേയും നൽവരം അന്വേഷിച്ചു ദൈവത്തിൽ ആശ്രയിപ്പിക്കുന്നതിനു ആദ്യകാലത്തു പീഡ സഭയെ ഉണർത്തുന്നതായിരുന്നു. ജനസമ്മതം, പണം, എണ്ണത്തിലെ ബലം, മാനം മുതലായവയിൽ ചാരി ഉറങ്ങുന്നതിനു ഏനമില്ലായിരുന്നു. ഉപദ്രവിക്കുന്ന പിശാചിനെ അല്ല ബഹുമാനപ്പെട്ട പിശാചിനെ അത്രെ സൂക്ഷിക്കേണ്ടതു. മദ്ബഹായിലും ഇതിന്റെ ഫലം ധാരാളം നടപ്പായിരിക്കുന്നു. ചില പട്ടക്കാർക്കു ദൈവത്തിന്റെ വചനം പ്രസംഗിപ്പാൻ വരം ഇല്ലെന്നു പറയുന്നു. കള്ളത്തിനും കൌശലത്തിനും പണം ഉണ്ടാക്കുവാനും മറ്റും സാമർത്ഥ്യമുണ്ടല്ലൊ. മനസ്സു തിരിഞ്ഞു അന്വേഷിച്ചാൽ ആത്മവരം ലഭിക്കയില്ലയൊ? പലപേർ ധൈര്യത്തോടെ പ്രസംഗിക്കാത്തതും പ്രസംഗിച്ചാൽ ശക്തി ഇല്ലാത്തതും എന്തുകൊണ്ടു? ദൈവത്തിന്റെ ആത്മാവു ഒരുവനെ മുഴുവനും കൈവശപ്പെടുത്തുമ്പോൾ മാത്രമെ ഭയത്തെ അശേഷം പുറത്താക്കി ധൈര്യത്തോടെ പറവാനും ദൈവത്തിന്റെ മുഴുആലോചനയെ അറിയിപ്പാനും കഴിയത്തുള്ളു. ഇടവകക്കു മറ്റും ആത്മാവുകൊണ്ടു നിറഞ്ഞ നാവുകൾ ഉണ്ടായാൽ എത്ര നന്നു.

ഇങ്ങിനെ തന്നെ കച്ചവട ജോലിയിലൊ ഗവൺമെണ്ടു ജോലി

യിലൊ വീട്ടുകാരുടെ കൂട്ടത്തിൽ തന്നെയുമൊ ഒററയ്ക്കു ദൈവത്തിനായി നിലകൊണ്ടേയ ഒരുവനു നിറവാലെ പരിശുദ്ധാത്മാവു അകത്തു പാക്കാതെ തടസ്സങ്ങളെല്ലാം ജയിപ്പാൻ കഴിയുന്നതല്ല.

൨. മറെറാരു ഗുണം ഐകമത്യം — ൩൨ാം വാക്യം. "വിശ്വസിച്ചവരുടെ കൂട്ടം ഏക ഹൃദയത്തോടും ഏകാത്മാവോടും കൂടിയിരുന്നു" ഇതിനെ വിചാരിപ്പിൻ. ഇങ്ങിനെയുള്ള ഒരു കൂട്ടം കണ്ടിട്ടുണ്ടോ. അവരെ ഒന്നിച്ചു കൂട്ടുവാൻ പ്രയാസമില്ലായിരുന്നു. അവർ ഒന്നിച്ചുകൂടിയിരുന്നു. ശരിയായ ഐകമത്യം അവരെ ബോധപ്പെടുത്തുവാൻ ആവശ്യമില്ലായിരുന്നു. അവർ ഐകമത്യത്തോടെ കൂടിയിരുന്നു.

പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞാൽ ഉണ്ടാകുന്ന ഐകമത്യം ആരുടെയും ആലോചനയെക്കാളും പിന്തരങ്ങളിനെക്കാളും ശക്തിമേറിയതാകുന്നു. അന്നത്തെപ്പോലെ ഇന്നു നൂററിരുപതുപേരൊ അഞ്ഞൂറുപേരൊ ഒന്നിച്ചു കൂടിയാലും ആത്മാവിന്റെ ഐക്യതയിലാകുന്നുവൊ കൂടുന്നതു. കൂട്ടം പിരിഞ്ഞാൽ ഐക്യത ഉണ്ടോ.

൩. മറെറാരു ഗുണം — ഔദാര്യശീലം. "അവരിൽ ഒരുത്തനും തനിക്കുള്ള വസ്തുക്കളിൽ ഒന്നും തനിക്കു സ്വന്തമാകുന്നു എന്നു പറഞ്ഞില്ല. സകലവും അവർക്കു പൊതുവിൽ തന്നെ ആയിരുന്നു" പരിശുദ്ധാത്മാവു നമ്മുടെമേൽ വന്നാൽ നമുക്കുള്ള സകലത്തെയും താൻ തൊടുന്നു. പരിശുദ്ധാത്മാവു പകരപ്പെടുന്നതിനാലല്ലാതെ പണം പിരിക്കുന്ന വഴി എങ്ങിനെ എല്ലാം എന്നു അന്വെഷിക്കുന്നതിനാൽ സഭയെ രക്ഷിപ്പാൻ പാടില്ല. അതിലെ ജനം ആത്മജീവിതത്തിന്റെ തുലോം താണ പടിയിൽ ഇരിക്കുന്നതിനാൽ അങ്ങുമിങ്ങും ഒട്ടവളഞ്ഞും പിരിവു അന്വെഷിക്കേണ്ടിയിരിക്കുന്നു. ദൈവത്തിന്റെ ആത്മാവിനു ഖേദമാകയും ചെയ്യുന്നു. ക്രിസ്തീയ ഔദാര്യം ആത്മാവിന്റെ ധാരാളമായുള്ള ഒഴുക്കായിരിക്കേണ്ടതാകുന്നു; അല്ലാതെ പിറുപിറുത്തും ദുഃഖിച്ചും പിത്തു ക്രോധം പറഞ്ഞും പിരിവുകാരൻ വരുവാൻ ഇനിയും ഇടയാകരുതെന്നു അപേക്ഷിച്ചും അല്ല അങ്ങിനെ കൊടുക്കുന്ന അഞ്ചുരൂപാകൊണ്ടുള്ളതിനേക്കാൾ ആത്മ സന്തോഷത്തോടെ കൊടുക്കുന്ന ദരിദ്രന്റെ അരരൂപാകൊണ്ടു ദൈവത്തിന്റെ മഹത്വത്തിനു അധികം ഇടയാകും. ഔദാര്യആത്മാവില്ലാതെ അരത്തനി പട്ടക്കാരനെയും കുററം പറവാൻ ആവശ്യമല്ല

൪. മറെറാരുഗുണം — ലോകത്തിന്മേൽ ശക്തി. ൩൩ാം വാക്യം. "മഹാശക്തിയോടെ ശ്ലീഹന്മാർ യേശുമിശിഹായുടെ ഉയിർപ്പിനെക്കുറിച്ചു സാക്ഷീകരിച്ചിരുന്നു". അവർ സാക്ഷീകരിച്ചു എന്നു മാത്രമല്ല പിന്നെയൊ അതു മഹാശക്തിയോടെ ആയിരുന്നു.

൧കൊറ. ൧൫ൽ പറയുന്നതുപോലെ നമ്മുടെ വിശ്വാസത്തിന്റെ കെട്ടുപണി മുഴുവനും മശിഹായുടെ ഉയിർപ്പിന്മേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. ഈ പ്രസംഗികൾ വർദ്ധിക്കുന്നുണ്ടെന്നിരുന്നാലും കേട്ട സാക്ഷികാരല്ലാതെ കണ്ട സാക്ഷികാർ, അതായതു അനുഭവ സാക്ഷികാർ ആയിരുന്നാൽ ശക്തി ഉണ്ടാകുന്നതാകുന്നു. പരിശുദ്ധാത്മാവു കൊണ്ടു

നിറഞ്ഞവർ മൂലമല്ലാതെ അധികം ഗുണം ഉണ്ടാകുമെന്നു വിശ്വസിച്ചുകൂടാ.

൭. മറെറാരുഗുണം — മഹാകൃപ. "മഹാകൃപയും അവരിൽ എല്ലാവരിലും ഉണ്ടായിരുന്നു". വലിയ കൃപ, വലിയ ദയ, വലിയ സ്നേഹം മുതലായവ ആത്മജീവന്റെ ആഴം അധികം ഉണ്ടാകുന്തോറും വർദ്ധിക്കുന്നതാകുന്നു. ആത്മാവിന്റെ ഫലങ്ങൾ എത്ര ഇമ്പമുള്ളവയാകുന്നു.

ഇവ ആത്മനിറവിന്റെ ഗുണങ്ങളിൽ ചിലതു മാത്രം ആകുന്നു എങ്കിൽ ആത്മനിറവു എത്ര ആഗ്രഹിക്കത്തക്കതാകുന്നു.

എന്നാൽ ഈ വാക്കു ഏതും പോലെ എന്നല്ല കൈക്കൊള്ളേണമെന്നു കല്പനയും ആകുന്നു എന്നു ഓർക്ക. "ആത്മാവുകൊണ്ടു നിറയപ്പെടുവിൻ". എഫേ. ൫. ൧൮. ഇതുകൂടാതെ ഇരിക്കുന്നതു കല്പനാലംഘനവും അതിനാൽ പാപവും ആകുന്നു എന്നു ബോധപ്പെടുവിൻ. എത്രയോ വിശ്വാസികളും ഭക്തന്മാരും ഇതറിയാതെ ഇന്നും ഈ പാപത്തിൽ ഇരിക്കുന്നു. ഭക്തന്മാരുടെ കാര്യം ഇങ്ങിനെ ആയാൽ ശേഷം പേരുടെ കാര്യം ചോദിപ്പാനുണ്ടോ.

ആദ്യകാലത്തു ഇതു എങ്ങാനും വല്ലവർക്കും എന്നല്ല സാധാരണ എല്ലാവർക്കും അനുഭവമായിരുന്നു എന്നു നാം കാണുന്നു. സഭയുടെ ലൌകിക കാര്യങ്ങളെ അന്വേഷിക്കുന്ന സംഗതി ഉണ്ടായപ്പോൾ "പരിശുദ്ധാത്മാവുകൊണ്ടും ജ്ഞാനം കൊണ്ടും നിറഞ്ഞിരിക്കുന്നവരായി നല്ലസാക്ഷിപ്പെട്ടിരിക്കുന്ന ഏഴുപേരെ നിങ്ങളിൽനിന്നു തിരഞ്ഞെടുപ്പിൻ" എന്നു ശ്ലീഹന്മാർ പറയുന്നതായി നാം കാണുന്നു. സ്തേഫാനോസു മുതലായി അങ്ങിനെയുള്ള ഏഴു ശെമ്മാശന്മാർ ആ ചുരുങ്ങിയ സഭയിൽ ഉടൻ തയാർ. ഇങ്ങിനെയുള്ള ഒരു സഭ കാണ്മാൻ ഇടയാകുമൊ.

അതിൽ ഒന്നുകൂടെ വിചാരിപ്പാനുണ്ടു. അങ്ങിനെയുള്ളവരെ തിരഞ്ഞെടുത്തവരും പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവരായിരുന്നു. ഇങ്ങിനെ ഒരു കാര്യം ഉണ്ടെന്നും ഇതു നിങ്ങൾക്കും കഴിയുന്നതാകുന്നു എന്നും അവരെ ബോധപ്പെടുത്തുവാൻ ശ്ലീഹന്മാർക്കാവശ്യമില്ലായിരുന്നു.

പിന്നെയും ശെമ്മാശ്ശുവേലയ്ക്കു എന്നല്ല ലൌകിക ജോലി അന്വേഷിപ്പാനും ഇങ്ങിനെയുള്ളവർ വേണമെന്നു അവർക്കു തന്നെയും ബോധമായിരുന്നു.

ഇതു ആത്മീയ ശുശ്രൂഷക്കാർക്കു ആവശ്യമാകുന്നു എന്നു വിചാരിക്കുന്ന അന്മേനികൾ ഉണ്ടു. എന്നാൽ ആശാനും മുതൽപിടികാരനും കണക്കനും കൈക്കാർക്കും ശേഷം പുരുഷന്മാരെപ്പോലെ അവരുടെ സ്ത്രീകൾക്കും — ഏവർക്കും അതാതു സ്ഥലത്തു അതാതു ലൌകിക ജോലിയും ശരിയായി നോക്കുവാൻ ഇതു ആവശ്യമാകുന്നു എന്നു ബോധപ്പെടുത്തുവാൻതന്നെ പ്രയാസമായി തീർന്നിരിക്കുന്നു. വടക്ക ഒരുവൻ ഒരു റോട്ടിൽ കൂടി പോകുന്ന സമയം ആവി കൂടാതെ ഒരു വണ്ടി ആളുകൾ വലിച്ചിഴച്ചു കൊണ്ടുവരുന്നതു കണ്ടു. അടുത്തു വന്നപ്പോൾ അതു മറെറാരു വണ്ടിയേയും വലിച്ചുകൊണ്ടു ഭാരപ്പെടുകയായിരുന്നു. ആവിഇല്ലാഞ്ഞതിനാൽ ആ മറെറവണ്ടി തനിയെ നടന്നില്ല എന്നു തന്നെയല്ല, ഒ

മ്പെ ഉള്ളതിനെ പുറകോട്ടു വലിക്കുകൂടി ചെയ്യു. ഇതു ഇന്നാളിടെയുള്ള നമ്മുടെ ക്രിസ്ത്യാനിമാർഗ്ഗത്തിന്റെ സദൃശമാകുന്നു.

പാത്രസ്ഥലം അതിക്രമിക്കുന്നതു ഓൎത്തു ചൊരുക്കുന്നു. ഈ നിറവു കഴിയുന്നതാകുന്നു എന്നും ധൈൎയ്യം, ഐകമത്യം, ഔദാൎയ്യശീലം, ശക്തി, വലിയകൃപ മുതലായ ഗുണങ്ങൾ അതിൽ നിന്നു ഉണ്ടാകുന്നതാകയാൽ അതു ആഗ്രഹിക്കത്തക്കതാകുന്നു എന്നും അതു കല്പിക്കപ്പെട്ടിരിക്കുന്നതാകുന്നു എന്നും അതു ആദ്യസഭയുടെ സാധാരണ അനുഭവമായിരുന്നു എന്നും നിങ്ങൾ കണ്ടുവല്ലൊ. എന്നാൽ ഇപ്പോൾ നിങ്ങൾക്കു അതു മനസ്സിലായി എന്നും നിങ്ങൾ അതിനു ആഗ്രഹിക്കുന്നു എന്നും എന്നാൽ അതു കിട്ടുന്നതു എങ്ങിനെ എന്നും പറയുന്നു.

കൊള്ളാം ഇതിനെ വേഗം ലഭിക്കാം. ഇതി[illegible]ക്കു ആളുകൾ വളരെ മൂത്തുവരെണമെന്നില്ല. നടപ്പുകളുടെ പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന ഓരൊ സംഗതിയിലും ഇതു വേഗം ആയിരുന്നു. പ്രത്യേകം പ്രസംഗവാക്യത്തിന്റെ അദ്ധ്യായത്തിലെ സംഗതിയിലും അങ്ങിനെ തന്നെ ആകുന്നു.

പിന്നെയും അവർ പ്രാൎത്ഥിച്ചു ലഭിച്ചു. ഇതു ഒരു വലിയ ആശ്വാസം ആകുന്നു. എല്ലാവരുടെ മേലുമുള്ള കൎത്താവു, തന്നെ നോക്കിവിളിക്കുന്ന എല്ലാവൎക്കും സമ്പന്നനാകുന്നു. നിറക എന്നതു എന്തെന്നു അറിയാതെ—എന്നാൽ നിറയായിക എന്നതു എന്തെന്നു അറികെ നീ ഇതു വായിപ്പാൻ തുടങ്ങിയിരിക്കാം, എന്നാലും നിനക്കു നിറഞ്ഞുംകൊണ്ടു ഇറങ്ങി പോകാം.

നിനക്കു ലഭിക്കുന്നതു എപ്പോൾ? നീ വിശ്വസിപ്പാൻ തുടങ്ങുമ്പൊൾ. "നിങ്ങൾ പ്രാൎത്ഥിച്ചു ചോദിക്കുന്ന സകലവും നിങ്ങൾക്കു ലഭിക്കുന്നു എന്നു വിശ്വസിപ്പിൻ; അപ്പോൾ അവ നിങ്ങൾക്കു ഉണ്ടാകയും ചെയ്യും." നിങ്ങൾ വിശ്വസിപ്പാൻ തുടങ്ങുന്ന നേരം തന്നെ നിങ്ങൾക്കു ലഭിപ്പാനും തുടങ്ങുകയും നിങ്ങൾ വിശ്വസിച്ചു പോകുന്ന കാലം എല്ലാം നിങ്ങൾ ലഭിച്ചുപോകയും ചെയ്യുന്നു. തന്റെ വചനപ്രകാരം ദൈവത്തിന്റെ വിശ്വസ്തതയിലല്ലാതെ നിങ്ങളുടെ തോന്നലിലൊ ഇമ്പമൊ ഇളക്കത്തിലൊ ആശ്രയിക്കേണ്ടിയകാൎയ്യമല്ല. ഏല്പിച്ചുകൊടുത്തു ആശ്രയിച്ചു കൊള്ളുക. നിറഞ്ഞു എന്ന ബോധം കുറെ നാളെക്കു ഇല്ലാതെ ഇരിക്കാം; എന്നാലും ഏല്പിച്ചു കൊടുത്തു ആശ്രയിക്കുന്ന നേരം എല്ലാം ദൈവം നിറക്കുന്നു. തങ്ങൾ ഒരുവിധം ഏല്പിച്ചുകൊടുത്തു ആശ്രയിച്ചിട്ടു അതിന്റെ ഫലം കാണ്മാൻ അകത്തൊട്ടുനോക്കി ഒരു വ്യത്യാസവും തോന്നാഴികയാൽ നിറഞ്ഞൊ എന്നു സംശയിച്ചു നിറഞ്ഞില്ല എന്നു ഭയന്നു നടന്നു, ഇല്ലെന്നു നിശ്ചയിച്ചു അവസാനിപ്പിക്കുന്ന ചിലർ ഉണ്ടു. അതു അവിശ്വാസത്തിന്റെ പോക്കാകുന്നു.

പിന്നെയും തങ്ങൾ അതിനായിട്ടു ആശ്രയിക്കയും അതിന്റെ ഫലമായി തങ്ങളുടെ വേലയിൽ അധികം ആളുകൾ ഗുണപ്പെട്ടു കാണുന്നതിനു കാത്തിരിക്കയും ചെയ്യുന്ന ചില പ്രസംഗക്കാരും ഉണ്ടു. മുമ്പെ പറഞ്ഞവർ തങ്ങളുടെ തോന്നൽ മുതലായവയിൽ നോക്കുന്നതുപോലെ

കി „ഈ വാളിൽ ഒരു അതിശയവും ഞാൻ കാണുന്നില്ല, പിന്നെ എല്ലാവരും ഈ വാളിനെ പേടിക്കുന്നതു എന്തെന്നു ഞാൻ അറിയുന്നില്ല” എന്നു ആൾ അയച്ചു അവനോടു പറഞ്ഞു. „തിരുമനസ്സുകൊണ്ടു വാൾ കണ്ടു; എന്നാൽ അതിനെ പ്രയോഗിച്ച കൈ ഞാൻ കൊടുത്തയച്ചില്ല; അതിനെയും അതിനെ നടത്തിയ ഹൃദയത്തെയും തിരുമനസ്സുകൊണ്ടു കണ്ടിരുന്നെങ്കിൽ ശക്തിയുടെ രഹസ്യം അറിയുമായിരുന്നു” എന്നു അവൻ മറുപടി അയച്ചു.

എന്നാൽ സഹോദരന്മാരെ, പലരും ദൈവവചനമാകുന്ന വാൾ ആത്മാവിൻവാൾ അല്ലാത്തതുപോലെ ഇരിക്കുന്നു. ആത്മാവു അതിനെ പ്രയോഗിക്കുന്നില്ല. എന്തുകൊണ്ടു? തങ്ങൾ ആത്മാവു കൊണ്ടു നിറയപ്പെടായ്കയാൽ അത്രെ. ഈ വാളും മറ്റെല്ലാ വാളും തമ്മിൽ വ്യത്യാസമുണ്ടു. „ദൈവത്തിന്റെ വചനം ജീവനും ശക്തിയുള്ളതും ഇരുമുനയുള്ളൊരു വാളിനെക്കാളും മൂർച്ചയുള്ളതും ദേഹിയെയും ആത്മാവിനെയും സന്ധികളെയും മജ്ജയെയും വിഭാഗിക്കുംവോളം കുത്തിതുളയ്ക്കുന്നതും ഹൃദയത്തിലെ ചിന്തനങ്ങളെയും ഭാവങ്ങളെയും വിവേചിക്കുന്നതുമാകുന്നു”. എന്നാൽ അതിന്റെ ശക്തി പരിശുദ്ധാത്മാവിനുള്ളതാകുന്നു എന്നു ഓർപ്പിൻ. പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ട ആത്മാവു അത്രെ അതിനെ പെരുമാറേണ്ടതു. ഇതുകൂടാതെ ഒട്ടുപേർ ഈ കാലത്തു പ്രസംഗിക്കാതെ ഇരിക്കുന്നതു മോശം എന്നു വിചാരിച്ചു ഏതാണ്ടൊക്കെ പ്രസംഗിക്കുന്നുണ്ടു എങ്കിലും ഫലം കാണ്മാൻ പ്രയാസമത്രെ. പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടാതെ ജീവന്റെ നദി തങ്ങളിൽനിന്നു മറ്റൊരുവനിലേക്കു ഒഴുകുവാൻ പ്രയാസം എന്നു അവർ അറിയാതെ തങ്ങളെ തന്നെ ഞെക്കിഞെരുക്കി പ്രസംഗിച്ചു ഗുണപ്പെടുത്തുവാൻ വിചാരിക്കുന്നു. അതു ഭക്തിവൈരാഗ്യം എന്നും അവർ ഓർത്തുപോകുന്നു. തങ്ങളുടെ സ്വന്തജീവൻ മരിച്ചു ആത്മാവിൽ ഉയിർത്തെഴുന്നേറ്റു നടക്ക, പ്രസംഗിക്ക മുതലായവ എന്തെന്നും എങ്ങിനെ എന്നും അവർ അറിയുന്നപോലും ഇല്ല

നമുക്കു വാൾ ഉണ്ടായാൽ പോരാ, വാൾ പ്രയോഗിപ്പാൻ ശക്തിവേണം. ശ്ലീ: പൌലോസിന്റെ കാലത്തു എഫെസൂസിൽ സ്കേവാ എന്ന പ്രധാനാചാര്യന്റെ ഏഴു പുത്രന്മാർ പൌലൊസു ചെയ്യുന്നതു ഞങ്ങൾക്കും കഴിയും എന്നു പറഞ്ഞു ദുഷ്ടാത്മാക്കൾ ബാധിച്ചവരുടെ മേൽ കർത്താവായ യേശുവിന്റെ നാമം ചൊല്ലി പൌലോസു പ്രസംഗിക്കുന്ന യേശുവിനെകൊണ്ടു ഞങ്ങൾ നിങ്ങളോടു ആണയിടുന്നു എന്നു പറഞ്ഞു തുടങ്ങിയാറെ ഉണ്ടായ ഫലം നിങ്ങൾ അറിഞ്ഞിട്ടുണ്ടല്ലൊ. ദുഷ്ടാത്മാവിനു എതിരായി ഒരു ശക്തിയും ഇല്ലായിരുന്നു. അതുകൊണ്ടു നമുക്കു സ്തുതിചൊല്പാകപ്പെട്ട വിശ്വാസപ്രമാണം പോരാ, പള്ളിക്രമം പോരാ, പ്രസംഗം പോരാ, പിന്നെയൊ നമുക്കു ശക്തിവേണം. ആയതു അത്രെ സത്യത്തെ ജയമുള്ളതാക്കുന്നതു. നമ്മുടെ സത്യസഭ പീരങ്കിതോക്കിനും അതിലെ പട്ടക്കാർ വെടിയുണ്ടകൾക്കും അതിലെ പരിതാപം വെടിമരുന്നിനും ശരിയാകുന്നു; എന്നാൽ വെടിയുണ്ടയും മ

രുന്നാം എത്ര പരിഷ്കരിച്ചാലും പഴയ തീ ഇല്ലാതെ ശക്തിയില്ല. ഒട്ടു പേർ പണം ഇല്ലായ്മയാകുന്നു ശക്തിക്കുറവു എന്നും പറയുന്നു. പഴയ തീ ഇല്ലായ്മയത്രെ ശക്തിക്കുറവു എന്നു കാണുന്നില്ല. അവരും പഴയ തീ മറന്നു പോയി. കർത്താവും തന്റെ ശ്ലീഹന്മാരും പിശാചിനേയും മറ്റു എല്ലാ ശത്രുവിനേയും ജയിച്ചതു ഈ അഗ്നികൊണ്ടു നിറഞ്ഞിട്ടത്രെ. നമുക്കു എത്ര ആവശ്യം!

പിന്നെയും പരസ്പരശുശ്രൂഷയ്ക്കു കർത്താവിനെ അഭിഷേകം ചെയ്വാൻ ഇതു ആവശ്യമായിരുന്നെങ്കിൽ നമുക്കു എത്ര അധികം! പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ട ശ്ലീഹന്മാർക്കു ഓരോ പ്രത്യേകസംഗതിക്കു പിന്നെയും പിന്നെയും നിറയപ്പെടുവാൻ ആവശ്യമായിരുന്നതു പോലെ നമുക്കും ആവശ്യമാകുന്നു. പരിശുദ്ധാത്മാവുകൊണ്ടു അഭിഷേകം ചെയ്യപ്പെട്ടാൽ നാമും മറ്റുള്ളവരും തമ്മിൽ വ്യത്യാസമുണ്ടാകും. നമ്മുടെ കർത്താവു പരിശുദ്ധാത്മാവുകൊണ്ടു അഭിഷേകം ചെയ്യപ്പെട്ടു പരീക്ഷകളെ ജയിച്ചു ആത്മാവിന്റെ ശക്തിയോടെ പള്ളിയിലേക്കു വന്നു (ലൂക്കൊ ൪) തന്റെ പതിവുപോലെ വായിപ്പാൻ എഴുന്നീറ്റു നിന്നു "കർത്താവിന്റെ ആത്മാവു എന്റെമേൽ ഇരിക്കുന്നു അതുഹേതുവായിട്ടു........അവൻ എന്നെ അഭിഷേകം ചെയ്തു" ഇത്യാദി വായിച്ചു. എന്നാറെ "പള്ളിയിലുള്ള എല്ലാവരുടേയും കണ്ണുകളും അവന്റെമേൽ പതിഞ്ഞിരുന്നു". മുമ്പെ താൻ വായിച്ചു അവർ കേട്ടിട്ടുണ്ടായിരുന്നു, എന്നാൽ ഇപ്പോൾ അവർക്കു അതിശയം തോന്നി. (വവ- വാ) പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ടു വായിക്കയൊ പ്രസംഗം പറകയൊ ചെയ്താൽ രണ്ടിൽ ഒന്നു നിശ്ചയമാകുന്നു. ഒന്നുകിൽ ആളുകൾ ഹൃദയത്തിൽ കുത്തുകൊള്ളപ്പെട്ടു "രക്ഷിക്കപ്പെടുവാൻ ഞങ്ങൾ എന്തു ചെയ്യണം" എന്നു പറകയൊ അല്ലെങ്കിൽ തങ്ങളുടെ ഹൃദയത്തിൽ വെട്ടുകൊള്ളപ്പെട്ടു പല്ലുകടിക്കയൊ ചെയ്യും. നസ്രേത്തുകാർക്കു കർത്താവിനോടു പകപ്പു തോന്നി. ഇത്യാദി. കേൾവിക്കാർക്കു ബോധിച്ചാലും ബോധിച്ചില്ലെങ്കിലും ശക്തി ഉണ്ടായിരുന്നു, അതു അവർക്കു തട്ടി.

പിന്നെയും കഷ്ടതയിൽ ബലപ്പെടുത്തുവാൻ പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടുന്നതു എത്രയും ആവശ്യമാകുന്നു. ആദ്യകാലത്തു "പട്ടസുഖം" എന്നതു ഇല്ലായിരുന്നു. സുഖത്തിനായി പട്ടം ഏല്ക്കുന്നതു പിന്നീടു ഉണ്ടായിട്ടുള്ളതത്രെ. അതുമുതൽ പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെടുക എന്നതിന്റെ ആവശ്യവും ഏറെ പേർ അറിയാതെയായി എന്നു തോന്നുന്നു. എന്നാൽ ക്രിസ്തുജീവിതത്തിലും സത്യശ്ലീഹസാ ജീവിതത്തിലും കഷ്ടപ്പാടുകൾ വരുന്നതാകുന്നു. നാം എപ്പോഴും കർത്താവിനോടു കൂടെ താബോർ മലയിൽ അല്ലായിരിക്കും, പിന്നെയൊ ഗത്സെമെനിലെ കഷ്ടപ്പാടും ദുഃഖവും ഉണ്ടാകും. ഓശാന മാത്രമല്ല പിന്നാലെ ആക്ഷേപവും നിന്ദയും നീതികെട്ട വിധിയും കുരിശും ഉണ്ടായിരിക്കും. സത്യമായി ജീവിപ്പാൻ മനസ്സുവെച്ചാൽ ഈ പരീക്ഷ അതാതു സമയത്തു പാസ്സാകേണ്ടതാകുന്നു. ഈ പരീക്ഷ എല്ലാം പാസ്സാകുവാൻ പരിശുദ്ധാത്മാവിന്റെ സന്നിധി ബോധത്തോടു കൂടെ

ദിവസവും ആ പള്ളിക്കൂടത്തിൽ പഠിക്കേണ്ടതാകുന്നു. ആശാൻ സ്വർഗ്ഗത്തിലും ശിഷ്യൻ ഭൂമിയിലും ആയാൽ മതിയാകയില്ല. ശിഷ്യനു ആശാന്റെ സന്നിധിബോധം ആവശ്യം ആകുന്നു. കഷ്ടതയിൽ സഹദേന്മാരുടെ ബലവും ഇതുതന്നെ ആയിരുന്നു. രണ്ടു സഹദേന്മാർ കർത്താവിന്റെ സന്നിധിബോധത്തിൽ ഏറ്റം കഷ്ടപ്പാടുകൾ സഹിച്ചുവരികെ ഒരാൾക്കു കുറെ കുറവുണ്ടായി എങ്കിലും വിശ്വാസിയായിരുന്നു പ്രാർത്ഥിച്ചു. നല്ലതെളിവായി സന്നിധിബോധം ഉണ്ടായിരുന്ന ആൾ മറ്റെ ആളിനു വേണ്ടി പ്രാർത്ഥിച്ചു. കർത്താവു വന്നാൽ നീ എന്നെ അറിയിക്കേണമെന്നു അയാൾ പറകയും ചെയ്തു. അവരെ കൊലയ്ക്കു കൊണ്ടുപോകുന്നതു വരെ ഒന്നും ഉണ്ടായില്ല. അവർ ഇരുവരും പോകുമ്പോൾ സന്നിധി പോയ ആൾ കുറെ മുമ്പെ ആയി, അവർ കുലത്തൂൺ കണ്ടപ്പോൾ മുമ്പിൽ നിന്ന ആൾ "താൻ വന്നേ! താൻ വന്നേ!" എന്നു രണ്ടു കൈയും നീട്ടി അട്ടഹാസിച്ചു. അവൻ ജയത്തോടെ സന്തോഷമായി തീയിൽ ഇറങ്ങി മരിച്ചു. സന്നിധി ഉണ്ടായാൽ കഷ്ടപ്പാടു എന്നല്ല മരണത്തെയും ജയിക്കുന്നതാകുന്നു. (തുടരും)

---

# കന്യകമറിയാം

## ൯-ാം അദ്ധ്യായം

### സങ്കടങ്ങൾ.

പീലാത്തോസിന്റെ വിധിപ്രകാരം ക്രിസ്തുയേശുവിനെ റോമാ പടയാളികൾ പിടിച്ചു പലവിധ ദണ്ഡനങ്ങൾ ഏല്പിക്കയും കുരിശിൽ തറെക്കയും ചെയ്തു. പ്രബലന്മാരായ എതിർ കക്ഷികളെ ഭയന്നു ക്രിസ്തുയേശുവിന്റെ [illegible] സ്നേഹിതന്മാരും തന്നെ വിട്ടു ഓടിപ്പോയി. തന്റെ അന്തിവേദനകളിൽ ഒരു ആശ്വാസവുമില്ലാതെ കഷ്ടപ്പെടുന്നതായ ആ സന്ദർഭത്തിൽ പോലും തന്റെ പ്രിയ മാതാവിനെ വിസ്മരിച്ചുകളഞ്ഞില്ല. യേശു മറിയാമിനെ വാത്സല്യത്തോടുകൂടി വിളിച്ചു താൻ ഏറ്റം സ്നേഹിക്കപ്പെട്ട ശിഷ്യനായ യോഹന്നാനെ കൂട്ടി ഏല്പിച്ചു ഏതാനും നിമിഷങ്ങളുടെ ശേഷം സൂര്യൻ ഇരുട്ടപ്പെടുകയും നാട്ടിൽ എല്ലാടവും അന്ധകാരം ഉണ്ടാകയും ദേവാലയത്തിലെ തിരശ്ശീല നടുവെ ചീന്തുകയും പിതാവെ! നിന്റെ കൈകളിൽ ഞാൻ എന്റെ ആത്മാവിനെ ഏല്പിക്കുന്നു എന്നു ഒരു മഹാ ശബ്ദത്തോടു വിളിച്ചു പറഞ്ഞു യേശു തന്റെ ജീവനെ വിടുകയും ചെയ്തു.

സർവ്വലോകങ്ങളുടെയും പാപപരിഹാരത്തിനായി ലോകത്തിൽ അവതാരമെടുത്ത ദൈവകുഞ്ഞാടും മറിയാമിന്റെ പുത്രനുമായ യേശു തന്റെ ജീവനെ വിട്ടസമയം മറിയാമിനുണ്ടായ സങ്കടങ്ങൾ ഒട്ടും ചില്ലറയല്ലായിരുന്നു. തന്റെ വാത്സല്യപുത്രൻ സഹിച്ച ദണ്ഡനങ്ങളെയും അവനിൽനിന്നും പലക്കും ലഭിച്ചിട്ടുള്ള ഗുണങ്ങളെയും പെട്ടെന്നു

അതിനിടയാകാതിരിക്കത്തക്കവണ്ണം ഉണ്ടായ സംഭവങ്ങളെയും കുറിച്ചു ചിന്തിച്ചു സന്താപക്കടലിൽ ചാടി നീന്തിവലഞ്ഞും അതിനാൽ കലുഷങ്ങളായ നേത്രങ്ങളിൽനിന്നും ധാരമുറിയാതെ രക്തബിന്ദുക്കൾ കണക്കെ പൊഴിയുന്ന അശ്രുക്കളുടെ പ്രവാഹത്തോടുകൂടി തന്റെ പ്രിയപുത്രനെ തൂക്കീട്ടുള്ള ഗാഗുൽത്തായുടെ ഉന്നതത്തിലേക്കു ഒന്നു നോക്കിയപ്പോൾ "വെടിയുണ്ടയാൽ പിളക്കപ്പെട്ട വസ്തുപോലെ" ഹൃദയം പൊടിഞ്ഞും കൈകാൽ തളൎന്നും അവൾ എങ്ങനെ മൂൎഛിതയാകാതിരിക്കുന്നു. തന്റെ പ്രിയമകന്റെ ശിഷ്യനും അവനോടുകൂടി താലത്തിൽ കൈ മുക്കിയവനും ദ്രവ്യാഗ്രഹിയും ആയ യഹൂദാ ചുംബനത്താലെ അവനെ ഒററിക്കൊടുത്തതു പെററതള്ളയായവൾ എങ്ങിനെ സഹിക്കുന്നു? ദുഷ്ടനൊടു പ്രവൃത്തിക്കുന്നതിലും ക്രൂരമായിട്ടും വിശിഷ്ടനൊടു ശത്രുക്കൾ കയ്യഫാവിന്റെയും ഹന്നായുടെ മുമ്പാകെ വെച്ചു നീചന്റെ കരങ്ങളാൽ ഓമനമകനും നീതിമാനുമായവന്റെ കവിളുകൾ അടിച്ചുടച്ചതിനെയും സകലരുടെയും വിധികൎത്താവായവനെ കയ്യാഫായുടെ മുന്നിൽവെച്ചു നിന്ദിച്ചതിനെയും കുലപാതകം ചെയ്യുവനെപ്പോലെ കുലയ്ക്കുവിധിപ്പാൻ കാരണം കൂടാതെ നാടുവാഴിയെ ഏല്പിച്ചതിനെയും ഹെരോദേസിന്റെ മുമ്പാകെവെച്ചു പരിഹസിച്ചതിനെയും കുറിച്ചു ചിന്തിക്കുമ്പോൾ എങ്ങനെ മറിയാമിന്റെ ഹൃദയം തകരാതിരിക്കുന്നു! നിരപരാധിയായ തന്റെ പുത്രൻ അല്പം ദോഷമായി പ്രവൃത്തിക്കാതിരുന്നിട്ടും അവനെ തൂണിന്മേൽ കെട്ടി തോൽ മാറി അടിച്ചതിനാൽ ആപാദചൂഡം ചതഞ്ഞുപൊടിക്കുന്ന രക്തത്തെയും മുൾക്കിരീടം തറഞ്ഞു ഒലിക്കുന്ന ചോരയേയും പലവിധത്തിലുള്ള നീചഭാഷിതങ്ങളെയും ഭാരമേറിയ കുരിശുമരം ചുമപ്പിച്ചതിനെയും വഴിനീളെ തള്ളിയും വലിച്ചും അൎദ്ധപ്രാണനാക്കിയതിനെയും യറുശലേം പട്ടണത്തിൽകൂടെ വലിച്ചിഴച്ചു കൊണ്ടുപോയതിനെയും മുറിവുകളിൽനിന്നും ഒലിക്കുന്ന നിണത്താൽ നനഞ്ഞ ദേഹത്തോടു ഒട്ടി ഉണങ്ങിയിരുന്ന വസ്ത്രത്തെ വലിച്ചുരിഞ്ഞതിനെയും ആണിമേൽ തൂക്കിയതിനാൽ ഞരമ്പുകൾക്കുണ്ടായ വേദനയേയും കുന്തത്താൽ നെഞ്ചിനെ കുത്തിപ്പിളൎന്നതിനെയും കണ്ടും കേട്ടും നിൽക്കുന്ന മാതാവിനു എങ്ങിനെ സങ്കടം ഉണ്ടാകാതിരിക്കുന്നു? അയ്യോ കഷ്ടം! സകലവും സങ്കടകാരണങ്ങൾതന്നെ.

ജന്മദോഷഭാരത്തെ ഇപ്രകാരം ഒഴിക്കുന്നതും ആദാംമുതലായവർ ഭയംകൂടാതെ ചെയ്തു പ്രവൃത്തിക്കു പുതിയ ആദാം അനുഭവിക്കേണ്ടി വന്നതും മറിയാം ജീവനോടിരിക്കുമ്പോൾ മകന്റെ നാനാവക കഷ്ടപ്പാടുകൾ കാണുന്നതും ലോകത്തെ നോക്കി യേശു രക്തത്തുള്ളികൾ പുറപ്പെടീക്കുന്നതും മനുഷ്യരുടെ നന്മയ്ക്കായിട്ടുള്ള യേശുവിന്റെ ശ്രമങ്ങളും ക്രൂരന്മാൎക്കുപോലും മനസ്സലിവുണ്ടാകുന്നതും യേശു സഹിക്കുന്നതുമായ സങ്കടങ്ങളും ദുഷ്ടരുടെ ദുഷ്കൃത്യങ്ങൾക്കു തന്റെ പിതാവിനൊടു ക്ഷമായാചനം ചെയ്യുന്നതും ആകൎഷികത്വവും സാദൃശ്യമുള്ളതുമായ മുഖത്തു ചെയ്യപ്പെട്ട നീചകൃത്യങ്ങളും വിശ്വപുരുഷനാകുന്ന യേശുവിന്റെ മരണത്തിൽ സൂൎയ്യൻ ഇരുണ്ടതും മരിച്ചവരായ പല

ദും ഉയൎത്തതും പ്രാണനില്ലാത്തവർ ദുഃഖത്തോടു പുറപ്പെട്ടതും കല്ലുകളും മരങ്ങളും പൊട്ടിപ്പുറപ്പെടീക്കുന്ന ഭീമസ്വരങ്ങളും വൃക്ഷത്താലുണ്ടായ ദോഷം വൃക്ഷത്താൽ പരിഹരിപ്പാൻ നീതിമാന്ന അതിൽ തൂങ്ങിയതും സൎവ്വലോക നിയന്താവായിരിക്കുന്നവന്റെ മരണംകൊണ്ടു എല്ലാ ജീവികളും വ്യസനിക്കുന്നതും സ്ത്രീയുടെ കയ്യാൽ പറിച്ചു ഭക്ഷിച്ച ഫലംമൂലം സ്ത്രീയുടെ എല്ലാ സന്തതികൾക്കും വന്ന ദോഷംകൊണ്ടുണ്ടാകേണ്ട സങ്കടങ്ങൾ മറിയാം ഇപ്രകാരം സഹിക്കേണ്ടിവന്നതും ശോചനീയവും ആശ്ചൎയ്യകരവും വൃദ്ധൻ ശിമയോന്റെ വചനനിവൃത്തിയും അൎത്ഥവത്തും ആകുന്നു.

## ഒരപേക്ഷ.

“എന്നാൽ പറിശന്മാരിലും സാദൊക്യരിലും വളരെപ്പേർ വരുന്നതിനെ അവൻ കണ്ടപ്പോൾ അവരോടു പറഞ്ഞതാവിതു- അ[illegible]യാ അണലിസൎപ്പത്തിന്റെ സന്തതിയെ വരുവാനിരിക്കുന്ന കോപത്തിൽനിന്നു ഓടിപ്പോകുവാൻ നിങ്ങൾക്കു കാണിച്ചുതന്നതാരു- അതുകൊണ്ടു അനുതാപത്തിനടുത്ത ഫലങ്ങളെ കൊടുപ്പിൻ. ഞങ്ങൾക്കു പിതാവായിട്ടു അബ്രഹാമുണ്ടെന്നു നിങ്ങളിൽ തന്നെ പറയാതിരിപ്പിൻ. എന്തുകൊണ്ടെന്നാൽ ഈ കല്ലുകളിൽ നിന്നു അബ്രഹാമിനു പുത്രന്മാരെ ജനിപ്പിക്കുവാൻ ദൈവത്തിനു കഴിയും എന്നു ഞാൻ നിങ്ങളോടു പറയുന്നു”. (മത്തായി- ൩- ൭—൯)

സഹോദരന്മാരെ, വേദപുസ്തകം നാം വായിക്കുമ്പോഴെല്ലാം നമ്മുടെ ദൃഷ്ടിയിൽ പെടുന്ന വാക്യങ്ങളിൽ ഏററവും ശ്രേഷ്ഠങ്ങളാകുന്നു ഇവ. എന്നാൽ നാമെല്ലാംപാപികളാകുന്നുവെന്നും പാപത്തിൽനിന്നു ഓടി മാനസാന്തരപ്പെടെണമെന്നും മററും ഉള്ള അൎത്ഥങ്ങളാകുന്നു സാധാരണ നാം ഗ്രഹിക്കുന്നതു. മൊത്തത്തിൽ ഇതിന്റെ അൎത്ഥം ഇതു തന്നെ. ഇതുകൂടാതെ ൟ വാക്യങ്ങളെ പ്രത്യേകം ഇവിടെ എടുത്തു പറവാനും അല്പമായ ഒരു പ്രസംഗം ചെയ്വാനും എന്നെ മുഖ്യമായി ഉത്സാഹിപ്പിച്ചതു ൟ വാക്യങ്ങളെ വായിച്ചപ്പോൾ എന്റെ മനസ്സിൽ അങ്കുരിച്ച ഒരു അസാധാരണ തുല്യതയാകുന്നു. അന്ത്യോക്യാ സഭയിൽ നില്ക്കുന്ന സുറിയാനിക്കാരായ നമ്മുടെ സ്ഥിതി എത്രത്തോളം ൟ വാക്യങ്ങളെ അനുസരിച്ചിരിക്കുന്നെന്നു നോക്കാം.

ഈ വാക്യങ്ങളെ ആർ ആരോടു എപ്പോൾ പറഞ്ഞു. ഒന്നാമത്തെ ചോദ്യത്തിന്നു എളുപ്പത്തിൽ ഉത്തരം കൊടുക്കാം. ആർ? ജ്ഞാനസ്നാപകനായ യോഹന്നാൻതന്നെ. വനാന്തരത്തിൽ നിലവിളിക്കുന്ന ശബ്ദവും തന്റെ യജമാനന്റെ മുന്നോട്ടക്കാരനും അവന്റെ വഴിയെ ഒരുക്കുന്നവനുമായി വരുവാനിരിക്കുന്ന ഏലിയാ തന്നെ.

ആരോടു? പരീശന്മാരോടും സാദൊക്യരോടുംതന്നെ. ഇവരെപ്പറ്റി അല്പം ഇവിടെ പ്രസ്താവിക്കേണ്ടതുണ്ടു. നമ്മുടെ കർത്താവിന്റെ കാലത്തു യഹൂദജാതി മൂന്നു വലിയ ഭാഗങ്ങളായി പിരിഞ്ഞിരുന്നതിൽ ഇവർ പ്രധാനികളായിരുന്നു. യഹൂദന്യായപ്രമാണങ്ങളിൽ വളരെ വളരെ നൈപുണ്യം സിദ്ധിച്ചിട്ടുള്ളവരും അതിൽ വളരെ പ്രശംസ നടിച്ചിരുന്നവരുമായിരുന്നു. പുള്ളിയൊ വള്ളിയൊ ഭേദപ്പെടുത്താതെ ഇവർ ന്യായപ്രമാണത്തെ അനുസരിച്ചു. എന്നാൽ ഇവരുടെ ആചാരങ്ങളെല്ലാം ചത്തതായിരുന്നു. അനേകായിരം സംവത്സരങ്ങൾക്കു മുമ്പെ പർവ്വതം പുകയുകയും ഇടിമുഴക്കം ഭൂമിയെല്ലാം ഇളക്കുകയും മിന്നൽ പിണരുകൾ കാണപ്പെടുകയും ചെയ്ത ആ ഭയങ്കര സമയത്തു കൊടുക്കപ്പെട്ട കല്പനകളെ അവയുടെ സാരം എന്തെന്നറിയാതെ ജീവൻ എവിടെയിരിക്കുന്നു എന്നറിയാതെ അക്ഷരത്തിൽ മാത്രം അവർ അനുസരിച്ചിരുന്നു. പാരമ്പര്യം എന്ന നിലയിൽ ഓരോരോ ഉപദേശങ്ങളെ സ്വീകരിച്ചു പഴയ ന്യായപ്രമാണം ഇന്നതെന്നു തിരിച്ചറിവില്ലാതായി. ശാബത്തിൽ നടപ്പാൻ ന്യായമാകുന്ന ദൂരത്തിൽ അധികം നടക്കാത്തവർ, രോഗികളുടെ ശുശ്രൂഷകൂടി ഉപേക്ഷിച്ചു സ്വസ്ഥരായിരിക്കുന്നവർ, കൈ കഴുകാതെ ഭക്ഷിക്കുന്നതു പാപമെന്നു വിചാരിക്കുന്നവർ വിധവകളെ കൊള്ളചെയ്കയും സഹോദരന്മാരെ വഞ്ചിക്കയും സകലവിധ ദുഷ്കൃത്യങ്ങളേയും ആലോചിക്കയും ചെയ്തിരുന്നു. ഇവർ തന്നത്താൻ നീതീകരിക്കയും തങ്ങളെപ്പോലെ ദൈവകല്പനകളെ ആചരിക്കുന്നവരില്ലെന്നു നടിക്കുകയും സ്വർഗ്ഗരാജ്യത്തിന്നു ആരെങ്കിലും അവകാശികളുണ്ടെങ്കിൽ അതു തങ്ങൾതന്നെയെന്നും തങ്ങളുടെ അയല്ക്കാരനായ ചുങ്കക്കാരനെക്കാൾ തങ്ങൾ എത്രയൊ അധികം യോഗ്യരെന്നും പ്രശംസിക്കുകയും ചെയ്യുന്നവരായിരുന്നു ഈ സാദൊക്യരും പരീശരും.

എപ്പോൾ? ഈ ശാസന കൊടുക്കപ്പെട്ടതു ഒരു അസാധാരണ ഘട്ടത്തിലായിരുന്നു. ഇസ്രായേൽ രാജ്യം മുഴുവൻ റോമാ രാജാക്കന്മാർ പിടിച്ചടക്കി പ്രതിനിധികൾ മുഖാന്തിരം വാഴുന്ന കാലമായിരുന്നു. സിവിൽ, ക്രിമിനാൽ മുതലായ സകല അധികാരങ്ങളും ഇസ്രായേലിൽനിന്നു എടുക്കപ്പെട്ടു. റോമാ ഗവർണ്ണരന്മാരിൽനിന്നുള്ള എല്ലാവക ഉപദ്രവങ്ങളും സഹിച്ചു ഗത്യന്തരമില്ലാതെ വലഞ്ഞു കഷ്ടപ്പെടുകയായിരുന്നു. റോമാ ചക്രവർത്തികളുടെ ക്രൂരബന്ധനത്തിൽനിന്നും തങ്ങളെ മോചിക്കുന്നതിന്നു സ്വർഗ്ഗത്തിൽനിന്നുള്ള രക്ഷകന്റെ വരവിനെക്കുറിച്ചുള്ള പ്രതീക്ഷയായിരുന്നു ഈ അവസരത്തിൽ അവരെ ആശ്വസിപ്പിച്ചതു.

ഇതായിരുന്നു ഈ വാക്യങ്ങളെ ഉച്ചരിച്ച ആളിന്റെയും കേൾ

ജനങ്ങളുടെയും അവർ ജീവിച്ചിരുന്ന കാലത്തിന്റെയും സ്ഥിതി.

എന്നാൽ യോഹന്നാൻ എന്തു പറയുന്നു. "നമുക്കു പിതാവായി അബ്രഹാമുണ്ടെന്നു നിങ്ങൾ വിചാരിക്കരുതു. എന്തുകൊണ്ടെന്നാൽ ഈ കല്ലുകളിൽ നിന്നു അബ്രഹാമിനു പുത്രന്മാരെ ജനിപ്പിക്കുവാൻ ദൈവത്തിനു കഴിയും" എന്നു. നമ്മുടെ പിതാവു അബ്രഹാമാകുന്നു, നാം അവന്റെ സന്തതികളുമാകുന്നു, ഒന്നുകൊണ്ടും ഭയപ്പെടുവാനില്ല, എന്നു നിങ്ങൾ അഹംകരിക്കേണ്ടാ. അബ്രഹാം വിശ്വാസികളുടെ പിതാവും ദൈവത്തിന്റെ സ്നേഹിതനുമാകുന്നു. തേനും പാലും ഒഴുകുന്ന കനാൻ ദേശത്തെ നിനക്കും നിന്റെ സന്തതിക്കുമായി എന്നന്നേക്കും ഞാൻ തരുമെന്നു വരുവാനിരിക്കുന്ന ആ ദിവ്യവും സ്വർഗ്ഗീയവുമായ കനാനെ ഉദ്ദേശിച്ചു ഉഭയസമ്മതം ചെയ്തതും അബ്രഹാമിനോടു തന്നെ. ദൈവം അബ്രഹാമിനോടു ഇപ്രകാരം വാഗ്ദത്തം ചെയ്തിട്ടില്ലയോ, അവന്റെ സന്തതികളായ നാം പിന്നെ അതിനെ അനുഭവിക്കാതിരിക്കുമോ നമ്മുടെ ജീവിതം ഏതുവിധത്തിലിരുന്നാലെന്താ, അല്ലെങ്കിൽ നാം ഏഴു പ്രാവശ്യം പ്രാർത്ഥിക്കുന്നില്ലയോ, ചുരുൾ പുസ്തകത്തിൽ കാണുന്നതിൽ ഒരക്ഷരം വിടാതെ നാം ചൊല്ലിത്തീർക്കുന്നില്ലയോ, ദശാംശവും ശതാംശവും ഞാൻ ആചാര്യന്നു കൊടുക്കുന്നില്ലയോ എന്നിങ്ങനെയെല്ലാം വിചാരിച്ചു അവർ ഒരുവിധം തൃപ്തിപ്പെട്ടിരുന്നു.

ഈ വിചാരങ്ങളെല്ലാം നിങ്ങളിൽ നിന്നു അകററിക്കളവിൻ എന്നു യോഹന്നാൻ പറയുന്നു. എന്തുകൊണ്ടെ- ദൈവം ചെയ്തിട്ടുള്ള ഉഭയസമ്മതം എങ്ങിനെയുള്ളതെന്നു നിങ്ങൾ അറിയുന്നില്ല. രാജാക്കന്മാരുടെ പുസ്തകത്തിൽ പല സ്ഥലത്തും കാണുമ്പോലെ ദൈവത്തിന്റെ കല്പനകളെ നാം പ്രമാണിക്കുമെങ്കിൽ താൻ തന്റെ വാഗ്ദത്തത്തെ നിവൃത്തിയാക്കും. അല്ലാതെ നാം എന്തുതന്നെ ചെയ്താലും ദൈവത്തിനു വാക്കിളക്കാൻ പാടില്ലാത്ത വിധത്തിലല്ല. അതുകൊണ്ടു അബ്രഹാമിനു സന്തതികൾ നിങ്ങൾ ആയിരുന്നെങ്കിൽ മാത്രമെ ദൈവത്തിന്റെ വാഗ്ദത്തഫലത്തെ അനുഭവിപ്പാൻ കഴിയൂ. നാം അബ്രഹാമിന്റെ സന്തതികളാകുന്നതെങ്ങിനെ. നമ്മുടെ കർത്താവുതന്നെ ഒരിക്കൽ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ഒരുവൻ തന്നോടു "നിന്റെ അമ്മയും സഹോദരന്മാരും നിന്നെ കാണ്മാൻ വന്നു നില്ക്കുന്നു" എന്നു പറഞ്ഞതിനുത്തരമായി "ഇതാ എന്റെ അമ്മയും എന്റെ സഹോദരന്മാരും. എന്റെ പിതാവിന്റെ കല്പനകളെ അനുസരിക്കുന്നവരത്രെ എന്റെ അമ്മയും സഹോദരന്മാരും" എന്നു കേൾവിക്കാരെ നോക്കി പറഞ്ഞതായി വിശുദ്ധപുസ്തകത്തിൽ നാം വായിക്കുന്നു. അതുപോലെ അബ്രഹാമിന്റെ കല്പനകളെ അതെ, ദൈവത്തിന്റെ കല്പനകളെ ആചരിക്കുന്നവരത്രെ അബ്രഹാമിന്റെയും ദൈവത്തിന്റെയും പുത്രന്മാർ. നിങ്ങൾ അപ്രകാരം അനുവർത്തിക്കുന്നില്ലെങ്കിൽ നിങ്ങൾ അബ്രഹാമിന്റെ പുത്രന്മാരാകുവാൻ യോഗ്യതയുള്ളവരല്ല. അങ്ങിനെയെങ്കിൽ നിങ്ങൾക്കു ഹാ കഷ്ടം. നിങ്ങൾ പുത്രസ്ഥാനത്തുനിന്നു നീക്കപ്പെടുകയും കല്ലുകളിൽ നിന്നു സന്തതികളെ ജനിപ്പിക്കയും അവർ പുത്രാവകാശത്തെ അനുഭവി

കയ്യാ ചെയ്യും.

ഇപ്രകാരമാണ ശ്ലൂ: യോഹന്നാൻ അന്നു ചെയ്ത ശാസനയുടെ താല്പൎയ്യം. സുറിയാനിക്കാരായ നമ്മെ ഇതു ഏതു വിധത്തിലാണ സംബന്ധിക്കുന്നതു എന്നാണ നാം ഇവിടെ പ്രധാനമായി ആലോചിക്കേണ്ടതു.

ശ്ലൂ: തോമ്മാശ്ലീഹാ കേരളത്തിൽ ക്രിസ്തുമതം സ്ഥാപിച്ചതുമുതൽ സ്വമതസ്ഥരിൽ നിന്നും അന്യമതസ്ഥരിൽ നിന്നും അനേകവിധമായ കഠിന ഉപദ്രവങ്ങളും ദ്രോഹങ്ങളും സഹിച്ചു സുറിയാനിക്കാർ ജീവധാരണം ചെയ്തുപോരുന്നു എന്നാണല്ലൊ നമ്മുടെ സ്ഥിരമായ വിശ്വാസം. നമ്മുടെ ഇപ്പൊഴത്തെ സ്ഥിതിയും യഹൂദന്മാരുടെ അന്നത്തെ സ്ഥിതിയും തമ്മിൽ വളരെ സാമ്യമുണ്ടു. അവരെപ്പോലെ തന്നെ ഉപദ്രവങ്ങളും കഷ്ടതകളും നാം ഇപ്പോൾ സഹിക്കുന്നുണ്ടു. അവരെപ്പോലെതന്നെ കപടഭക്തിക്കാരായിട്ടാണ നാമും ഇരിക്കുന്നതു. ഞാൻ പള്ളിയിൽ മുടങ്ങാതെ പോകുന്നുണ്ടു. മത്സ്യവും മാംസവും മുട്ടയും മോരും വിലക്കിയിട്ടുള്ള യാതൊന്നും ഭക്ഷിക്കാതെ നോമ്പ ഞാൻ ആചരിക്കുന്നുണ്ടു, കുമ്പസാരിക്കുന്നുണ്ടു, കുൎബ്ബാന അനുഭവിക്കുന്നുണ്ടു, നാട്ടുകാരോടെല്ലാം ലോഹ്യമായി നടക്കുന്നുണ്ടു എന്നിങ്ങനെ വിചാരിക്കുന്ന സുറിയാനിക്കാർ ധാരാളമുണ്ടു. ഇതുതന്നെയല്ലയൊ അന്നു യഹൂദന്മാരും പറഞ്ഞിരുന്നതു. നാം ആചരിക്കുന്നവയെല്ലാം മനഃപൂൎവ്വമായും വിശ്വാസത്തോടും ഭക്തിയോടുമാണൊ ചെയ്യുന്നതു. അതൊ നാം അക്ഷരത്തിൽ മാത്രമൊ ആചരിക്കുന്നതു.

ഒരിക്കൽ രസികനായ ഒരു സ്നേഹിതൻ എന്നോടു ഇപ്രകാരം പറകയുണ്ടായി. „അവസാന ദിവസത്തിൽ സ്വൎഗ്ഗത്തിലേക്കു പ്രവേശിക്കുന്നതു എങ്ങിനെയായിരിക്കാം. കാഹളശബ്ദം മുഴക്കുന്ന സമയം എല്ലാവരും തന്റെ മുമ്പാകെ എഴുന്നേറ്റു നിൽക്കുമ്പോൾ, കൊള്ളാം സുറിയാനിക്കാരെവിടെ പത്രോസെ അവരെ അകത്തേക്കു കടത്തിവിടാം എന്നായിരിക്കും”

ഈ വിചാരമുള്ളവർ നമ്മുടെ ഇടയിൽ ധാരാളമുണ്ടു. ശരി തന്നെ. സുറിയാനിക്കാർ സ്വൎഗ്ഗത്തിനു അവകാശികൾ തന്നെ. എന്നാൽ നാം സുറിയാനിക്കാർ തന്നെയൊ. വരുവാനിരിക്കുന്ന കോപത്തിൽനിന്നും നാം ഓടി രക്ഷപെടേണ്ടായൊ. നമുക്കു വഴി കാണിച്ചു തരുവാനാരുമില്ലയൊ. യഹൂദന്മാർ തങ്ങൾക്കു പിതാവായിട്ടു അബ്രഹാമുണ്ടെന്നു വിചാരിച്ചിരുന്നതുപോലെ ശ്ലൂ: തോമ്മാശ്ലീഹാ നമ്മുടെ പിതാവും ശ്ലൂ: പത്രോസിനാൽ സ്ഥാപിക്കപ്പെട്ട അന്ത്യോഖ്യാ സഭയിൽ ചേൎന്നവരും ആണെന്നു നാം വിചാരിച്ചുകൊണ്ടിരുന്നാൽ മതിയൊ. അനുതാപത്തിനടുത്ത നല്ല ഫലത്തെ നാം കൊടുക്കേണ്ടായൊ. നാം നമ്മുടെ വിശുദ്ധപിതാക്കന്മാരുടെ മക്കളെന്നു കാണിപ്പാൻ ശ്രമിക്കേണ്ടായൊ. നാം നമ്മുടെ വിശുദ്ധപിതാക്കന്മാരുടെ കല്പനകളെ അനുസരിക്കാതിരുന്നാൽ അവരുടെ പുത്രന്മാരായിരിപ്പാൻ യോഗ്യന്മാരായിതീരുമൊ. അവരുടെ കല്പനകളെ സാരാംശമറിഞ്ഞും മനഃപൂൎവ്വമായും

നാം അനുസരിക്കെണ്ടായൊ. സുറിയാനിക്കാർ എന്ന പേർമാത്രം പറഞ്ഞാൽ മതിയൊ.

അന്ത്യോഖ്യാസഭയിൽ അല്ലെങ്കിൽ വേറെ യാതൊരു സഭയിലാകട്ടെ ചേൎന്നാൽ മാത്രം സ്വൎഗ്ഗം സുഗമമെന്ന വിചാരിപ്പാൻ യാതൊരവകാശവുമില്ല എവിടെയിരുന്നാലും ഒന്ന നാം ചെയ്യേണ്ടതുണ്ടു. അതു നമ്മുടെ കൎത്താവിന്റെ കല്പനകളെ അനുസരിക്കുന്നതുതന്നെ. ആ കല്പനകൾ ഏവ. പള്ളിയിൽ മെഴുകുതിരി കത്തിക്ക, ധൂപം കാണിക്കുക, നോമ്പിൽ മാംസം മുതലായതു വൎജ്ജിക്ക ഇവ മുതലായതു മാത്രം നിർബന്ധമായി വിചാരിക്കുന്നതൊ. അല്ല. ഇവ വേണ്ടാ എന്നല്ല പറയുന്നതു. ഇവയെക്കാൾ പ്രധാനമായിരിക്കുന്നതു നമ്മുടെ പിതാവിന്റെ പത്തു കല്പനകൾ ആകുന്നു. നാം അവയെ അനുസരിക്കുന്നില്ലെങ്കിൽ നാം നീക്കിക്കളയപ്പെടുകയും കല്ലുകളിൽനിന്ന ജനിച്ച പുത്രന്മാർ പുത്രാവകാശത്തെ എടുത്തുകളകയും ചെയ്യും. അതുകൊണ്ടു പ്രിയമുള്ളവരേ, നാം വൃഥാവിലുള്ള വാദങ്ങളും വഴക്കുകളും അകററി വച്ചു നമ്മുടെ പിതാവിന്റെ കല്പനയെ ആചരിച്ചു—ഹാ അവ എത്ര ലളിതങ്ങൾ—നമ്മുടെ പിതാക്കന്മാർ പുത്രന്മാരെ വിളിച്ചുംകൊണ്ടു മഹോന്നതനായ ദൈവത്തിന്റെ ഭയങ്കരസിംഹാസനത്തിൻ മുമ്പാകെ നിറുത്തി സന്തോഷിപ്പാൻ തക്കവണ്ണം നാമെല്ലാവരും അനവരതം ശ്രമിക്കണം.

ഒരു സുറിയാനിക്കാരൻ.

## മദ്രാസിലെ സുറിയാനി പള്ളി.

മദ്രാസു പട്ടണത്തിൽ ഒരു സുറിയാനി പള്ളിയും ജനവും ഉണ്ടായിട്ടുണ്ടെന്ന കേൾക്കുന്നതു ഞങ്ങളുടെ വായനക്കാൎക്ക സന്തോഷകരമല്ലാതെ വരാനിടയില്ലല്ലൊ. മദ്രാസ സംസ്ഥാനത്തോടു ചേൎന്ന കഡപ്പാ ഡിസ്ത്രിക്ട മുൻസിപ്പു മെസ്റ്റർ വൈററ് എന്നയാൾ റോമ്മാമതത്തിൽ ജനിച്ചവൻ എങ്കിലും അഭ്യാസംകൊണ്ടും വേദവായനകൊണ്ടും ആ സഭയുടെ ദുരുപദേശങ്ങളെ പണ്ടെതന്നെ വെറുത്തു സത്യം തിരക്കിവന്നിരുന്നു. അംഗ്ലിയാ മുതലായ പ്രൊത്തസ്താന്തു സഭകൾ അപ്പൊസ്തോല അടിസ്ഥാനത്തിൽനിന്ന തെററിപ്പോയവയെന്നും അദ്ദേഹത്തിന ബോദ്ധ്യപ്പെട്ടിരിക്കയാണ. ഇതിനാൽ ശരിയായ ഉപദേശവും അപ്പൊസ്തോല അടിസ്ഥാനവും അന്ത്യോഖ്യാ അധികാരത്തിൽ ഉള്ള സുറിയാനി സഭയിൽ ഉണ്ടെന്ന ബോദ്ധ്യപ്പെട്ടതിനോടുകൂടി തലസ്ഥാനപട്ടണമായ മദ്രാസിൽ ആറേഴവൎഷമായി ഒരു സംഘം ഏൎപ്പെടുത്തുകയും തന്നോടുകൂടെ ചേൎന്ന പത്തറുപതു ആളുകളുടെ സഹായത്തോടുകൂടി "നസ്രാണി സിനഗൊഗ്" എന്ന പേരായി ഒരു വേദവായനശാല ഏൎപ്പെടുത്തുകയും ചെയ്തിരുന്നു. ഇങ്ങിനെ സംഘം വൎദ്ധിക്കയും സ്ഥിരമായ ഒരു പള്ളിയാകത്തക്കവണ്ണമുള്ള ശക്തി പ്രാപിക്കയും ചെയ്യുതായി കണ്ടപ്പോൾ മലങ്കര സുറിയാനിസഭയോടു യോജിക്കുന്നതിനുള്ള

ആഗ്രഹം അവർ ഈ സഭയുടെ അദ്ധ്യക്ഷനായ നി- വ- ദി- ശ്രീ- മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമേനിയെ അറിയിക്കുയും അവിടെനിന്നു സഹജമായ ധൈര്യം കൊടുക്കുയും ചെയ്യുതുമുതൽ സംഘത്തിനു വളരെ ഉൗർജ്ജിതം ഉണ്ടായി. അന്ത്യോഖ്യാ അധികാരത്തിൻകീഴ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ സംരക്ഷണയിൽ സുറിയാനി നസ്രാണി സമൂഹത്തിന്റെ ഒരു ശാഖയായി അവരെ സ്വീകരിക്കുയും അവരുടെ വേദവായനശാല ഒരു പള്ളിയായി പ്രതിഷ്ഠിച്ചുകൊടുക്കുയും സ്ഥിരമായി ഒരു പട്ടക്കാരനെ കൊടുക്കുയും ചെയ്യണമെന്നു കടശിയായി അവർ അപേക്ഷിച്ചു. ഇതിനെ തിരുമനസ്സുകൊണ്ടു സ്വീകരിച്ചു എങ്കിലും ലത്തീൻക്രമത്തിൽ അഭ്യസിച്ചു വരുന്ന ഇവൎക്കു സുറിയാനിക്രമത്തിൽ ഉള്ള മതാചാരങ്ങൾ ഉൾപ്പെടെ ചൊല്ലുന്നതു അത്ര അഭിരുചിയായി വരാതെയിരുന്നേക്കാമെന്നുള്ള സംശയത്തിന്മേൽ ആദ്യമായി കൊളമ്പു ഇടവകയിലെ വികാരിജനറാൾ വ- ദി. ശ്രീ. സേവേറിയൂസ്സ പാദ്രിയെ ആവശ്യപ്പെട്ട അധികാരത്തോടുകൂടെ നിയമിച്ചയക്കുയും അദ്ദേഹം അതനുസരിച്ചു മദ്രാസിൽ എത്തുകയും ചെയ്തു. മേൽ പേരുപറഞ്ഞ മുൻസിപ്പുമുതലായ മഹാന്മാർ വളരെ ആഘോഷപൂർവ്വം വികാരിജെനറാൾ അവർകളെ എതിരേറ്റുകൊണ്ടുപോയി. ഇദ്ദേഹം മെയിമാസം ൧൪-നു- മേൽപ്പറഞ്ഞ വേദവായനശാലയെ പള്ളിയായി ശുദ്ധീകരിച്ചു കുർബ്ബാന ചൊല്ലി. അന്നുതൊട്ടുകൂടി മദ്രാസ സഭ ദിവസേന വർദ്ധിച്ചു വരുന്നതായി അറിയുന്നു. മെയിമാസം ൨൭-ാംനു- യോഗ്യന്മാരായ പല യൂറോപ്യന്മാർ സുറിയാനി വിശ്വാസത്തെ ഏറ്റുപറഞ്ഞു സഭയോടു പരസ്യമായി ചേൎന്നു. ഇതിനെ തടുക്കുവാൻ മദ്രാസിലെ റോമ്മാമെത്രാൻ പല ശ്രമങ്ങൾ ചെയ്തു എങ്കിലും ഒന്നും സാധിച്ചില്ല. സഭ ഇപ്പോൾ ശരിയായി നടന്നുവരുന്നു ഇനി യൂറേഷ്യൻ വംശത്തിൽനിന്നു ഒരാൾക്കു പട്ടവും അയാൾക്കു സുറിയാനിക്രമവും ലത്തീൻക്രമവും യഥായോഗ്യം ഉപയോഗിപ്പാൻ അനുവാദവും കൊടുക്കണമെന്നു ആലോചിച്ചുവരുന്നുണ്ടു. അതും താമസിയാതെ നിറവേറാതിരിക്കയില്ല.

മദ്രാസിൽ പഠിപ്പാൻ പോയി താമസിക്കുന്ന സുറിയാനി കുട്ടികൾക്കും ഇതു ഒരു വലിയ സഹായമാണ. സ്വന്തസഭയുടെ ക്രമപ്രകാരം ആരാധനയും ശിശ്രൂഷയും കഴിക്കുവാൻ മദ്രാസ പട്ടണത്തിൽ ഒരു ദേവാലയം ഉണ്ടാകുന്നതു അല്പമല്ലാത്ത ഒരു കാൎയ്യമാണല്ലൊ. ഈ പുതിയ സഭ മേല്ക്കുമേൽ വർദ്ധിച്ചുവരുവാൻ സുറിയാനിക്കാർ പ്രാൎത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

ഇവിടെ സ്ഥിരമായി താമസിച്ചു ശിശ്രൂഷനടത്തുവാൻ സുറിയാനിയും ഇംഗ്ലീഷും അറിയാവുന്ന ഒരു പട്ടക്കാരനു തക്കതായ ശമ്പളവും കൂലികൂടാതെ ഒരു വീടും ശമ്പളംകൂടാതെ ഒരു വേലക്കാരനേയും കൊടുക്കാമെന്നു അവൎക്കു മനസ്സുണ്ടു. പോകുവാൻ സൌകൎയ്യമുള്ള പട്ടക്കാർ ഉണ്ടെങ്കിൽ ഞങ്ങളെ അറിയിക്കുന്നപക്ഷം ആവശ്യപ്പെട്ടസഹായം ചെയ്തുകൊടുപ്പാൻ ഞങ്ങൾ തയാറുണ്ടെന്നുകൂടെ പ്രസ്താവിച്ചുകൊള്ളുന്നു.

# നോട്ടീസ്

കുർബ്ബാനക്രമം അച്ചടിച്ച പ്രതികൾ എല്ലാം വിററുതീൎന്നിരിക്കുന്നതിനാൽ രണ്ടാമതു അച്ചടിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. മൂലത്തോടു യോജിക്കേണ്ടതിനു അൎത്ഥത്തിലൊ ഭാഷനന്നാകേണ്ടതിനു വാചകത്തിലൊ കൂടിയെതിരു എന്നുള്ള വല്ല ഭേദവും വരുത്തേണ്ടതായി ആൎക്കെങ്കിലും അഭിപ്രായമുണ്ടെങ്കിൽ രണ്ടു വാരത്തിനുള്ളിൽ താഴെ പേരെഴുതിയിരിക്കുന്നവരിൽ ആരെയെങ്കിലും അറിയിക്കുന്ന പക്ഷം വളരെ കൃതജ്ഞതയോടു കൂടി ആലോചിക്കുന്നതാണ.

വട്ടശ്ശേരിൽ ഗീവറുഗീസുകത്തനാർ. കോട്ടയം
കോനാട്ടു മാത്തൻ കത്തനാർ. പാമ്പാക്കുട—കൂത്താട്ടുകുളം
൧൦൭൪ ഇടവം ൩൦ാം നു-

## ഒരു പുതിയ സഭ.

ക്രിസ്ത്യാനികളുടെ സാമൂഹ്യവും സന്മാൎഗ്ഗികവും മാനസികവും ആയ പരിഷ്ക്കാരാഭിവൃദ്ധിയെ ഉദ്ദേശിച്ചുംകൊണ്ടു തൃപ്പൂണിത്തുറെയുള്ള നസ്രാണികളുടെ ഉത്സാഹത്താൽ ഇകഴിഞ്ഞ മീനമാസത്തിൽ അവിടെ "ക്രിസ്തിയാഭിവൃദ്ധിനി" എന്ന പേരോടുകൂടി ഒരു സഭ സ്ഥാപിക്കപ്പെട്ടിരിക്കുന്ന വിവരം വായനക്കാരിൽ അധികം ആളുകൾ അറിഞ്ഞിരിക്കാൻ ഇടയില്ല. തൃപ്പൂണിത്തുറക്കാർ വടക്കെദിക്കിൽവെച്ചു സാമാന്യം പരിഷ്ക്കാരികളാകകൊണ്ടു അവൎക്കു ഇങ്ങനെ ഒരു ഉത്സാഹം ഉണ്ടായതിൽ അത്ഭുതപ്പെടാനില്ല. ഈവക സഭകൾ സമുദായത്തിന്റെ ഉൽഗതിക്കു ഉതകുന്നവയാണെന്നുള്ളതിനു സംശയമില്ലാത്തതിനാൽ ദൂരസ്ഥന്മാരായ മഹാജനങ്ങളുടെയും സഹകരണം ഇതിനു ആവശ്യകമായിരിക്കുന്നു. ഈ സഭയിൽ വന്ദ്യന്മാരായ പല പട്ടക്കാരും മാന്യന്മാരായ പല അൽമേനികളും സാമാജികന്മാരായിട്ടുള്ളതിനാൽ ഈ സഭ ഒരു നല്ല അവസ്ഥയെ പ്രാപിക്കുമെന്നു ആശിക്കാവുന്നതാണ. ഈ സഭയുടെ രക്ഷാധികാരിത്വം സ്വീകരിക്കണമെന്നു ചെയ്തു അപേക്ഷയെ നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വാത്സല്യപൂൎവ്വം സ്വീകരിച്ചിരിക്കുന്നു. ഇതിനെ സംബന്ധിച്ചു തിരുമനസ്സുകൊണ്ടു സഭക്കാൎക്കു കല്പിച്ചുകൊടുത്ത മറുപടി താഴെ പകൎത്തുന്നു:— "മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായിൽ നിന്നു— തൃപ്പൂണിത്തുറെ ക്രിസ്തീയാഭിവൃദ്ധിനി സഭാസാമാജികന്മാൎക്കു— നിങ്ങളുടെ സഭയുടെ രക്ഷാധികാരം സ്വീകരിക്കണമെന്നു നിങ്ങൾ ചെയ്തു അപേക്ഷയെ നാം സന്തോഷപൂൎവ്വം സ്വീകരിച്ചിരിക്കുന്നു. നിങ്ങളുടെ സഭ പ്രതിദിനം അഭിവൃദ്ധിയെ പ്രാപിച്ചുകാണ്മാൻ നാം ആഗ്രഹിക്കുന്നു. സഭയു

ടെ നിലനില്പ്പിന്നും ഭാവിയായ ശ്രേയസ്സിന്നും ഉതകുന്നവയായ സകല സംഗതികളും നടത്തിത്തരുന്നതിന്നു നാം സദാ സന്നദ്ധനായിരിക്കുന്നു. നിങ്ങളുടെ ശ്രമത്തെ നാം അഭിനന്ദിക്കുന്നു. സർവ്വശക്തനായ ദൈവം നിങ്ങളേയും നിങ്ങളുടെ സഭയേയും അനുഗ്രഹിക്കുമാറാകട്ടെ,

൧൯൩൪ ക്രിസ്ത്വാബ്ദം ൧൯൨൬-നു കൊല്ലം ൧൧൦൯-മേടമാസം ൧൦൪-. കരിങ്ങാശ്ര പള്ളിയിൽ നിന്നും"

ഒരു സാമാജികൻ.

# സൂചകങ്ങൾ

ജ്ഞാനസ്നാനം—കുപ്പായം ഊരി അത്മേനിയായ കമ്പനാട്ടു നവീകരണകത്തനാർ ഈയിടെ പമ്പാനദിയെ യോർദ്ദാനായി പ്രതിഷ്ഠിച്ചു ചില കിളവന്മാരെ ആറ്റിൽ ഇറക്കി ജ്ഞാനസ്നാനപൂർത്തി വരുത്തുവാൻ തുടങ്ങിയിരിക്കുന്നതായി അറിയുന്നു. ഇങ്ങനെ ഒരു വിദ്വാൻ ഉണ്ടായപ്പോൾ അയാളോടുകൂടെ ചേരുവാനും നവീകരണത്തിൽ ആളുണ്ടാകുന്നതിനു ആശ്ചര്യപ്പെടുന്നു.

❖ ❖ ❖

മലങ്കര സുറിയാനി സാമൂഹ്യ സമ്മേളനം—കഴിഞ്ഞ മേടമാസത്തിൽ നടന്ന സമ്മേളന റിപ്പോർട്ട താമസിയാതെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നതാണ്. വരികളും ഡെപ്പിട്ടിപ്പിരിവുകളും റിപ്പോർട്ടിൽ ചേർത്തു പ്രസിദ്ധപ്പെടുത്തുവാനുള്ളതാകയാൽ ആവകകൾ ഇതുവരെ അയച്ചുതന്നിട്ടില്ലാത്തവർ ദയവുചെയ്തു ഉടനെ എത്തിച്ചുതരണമെന്നു അദ്ധ്യക്ഷൻ പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

❖ ❖ ❖

ഷോടതി—മാർ ദീവന്നാസ്യോസ് സിമ്മനാരി ഷോടതി ടിക്കറ്റുകൾ ഏകദേശം അമ്പതിനായിരത്തോളം പല ഏജണ്ടന്മാർ വിററഴിപ്പാനായി ഏറ്റുകൊണ്ടുപോയിരിക്കുന്നു. ഇനിയും അനേകം അപേക്ഷകൾ ഉണ്ടു. ടിക്കറ്റു തയാറായി വരുവാനുള്ള താമസമേ ഉള്ളു. രണ്ടുമാസംകൊണ്ടു ലക്ഷം ടിക്കറ്റും നാനാഭാഗത്തും പരക്കുമെന്നു തോന്നുന്നു. പിരിയുന്ന പണം ബാങ്കിൽ ഏല്പിച്ചുവരുന്നു. ഏജണ്ടന്മാർ പക്കം പിരിയുന്ന പണങ്ങൾ ഉടനുടൻ മാനേജർക്കു എത്തിച്ചുകൊടുക്കണമെന്നു അപേക്ഷിക്കുന്നു. ചിട്ടിയിടുന്ന തീയതി തീർച്ചപ്പെടുത്തുവാൻ ഏറെ താമസം വേണ്ടിവരികയില്ലെന്നാണ വിചാരിക്കുന്നതു.

❖ ❖ ❖

സമസ്ഥാലോചനസംഘം—നവീകരണക്കാരുടെ ഈ സംഘം പ്രഥമ, ദ്വിതീയ മാർത്തോമ്മാ നവീകരണത്തലവന്മാരുടെ കീഴു ഈയിടെ അവരുടെ മാർത്തോമ്മാസ്കൂളിൽ കൂടിയിരുന്നു. സംഘത്തിൽ വന്ന ഒരാളിൽനിന്നു കിട്ടിയ അറിവു വാസ്തവമായിരുന്നാൽ യഥാരാജാ തഥാപ്രജാ എന്നപോലെയായിരുന്നു നടപടികൾ എന്നു പറയേണ്ടിയിരിക്കുന്നു. പട്ടക്കാരിൽ കുറച്ചു വയസ്സും പ്രായവും ഉള്ളവർ പള്ളിക്രമത്തിൽ ചെയ്തിട്ടുള്ള നവീകരണങ്ങൾക്കു അന്ത്യത്തിവേണമെന്നും ഇതിൽ അധികം നവീകരണം ആവശ്യമില്ലന്നുമായിരുന്നു അഭിപ്രായം. ചിലകൊച്ചുപട്ടക്കാരുടെയും പണ്ഡിതന്മാരായ ശെമ്മാശന്മാരുടെയും അഭിപ്രായത്തിൽ കുർബ്ബാനതക്സാ മുതലായ എല്ലാ ക്രമങ്ങളും വ്യവസ്ഥകൂടാതെ അന്നന്നു തോന്നുന്ന വിധത്തിൽ പ്രവൃത്തിപ്പാൻ സ്വാതന്ത്ര്യമുണ്ടായിരിക്കണമത്രെ. ഒരുവൻ ബെപ്റ്റിസ്റ്റെങ്കിൽ മററൊരുവൻ അനാബെപ്റ്റിസ്റ്റൻ, വേറൊരുവൻ സാൽവേഷ്യൻ, പിന്നെ ഒരുവൻ മെതൊഡിസ്റ്റ്, മററൊരുത്തൻ പ്ലീമത്ത്, ഇങ്ങനെ കൊച്ചുപട്ടക്കാർ എത്രഉണ്ടായിരുന്നുവൊ അത്രയുംമതങ്ങൾക്കു അടിസ്ഥാനികൾ ആയിരുന്നാൽ കൊള്ളാമെന്നായിരുന്നു അവരുടെ വിചാരം. വികാരിജനറാൾ പറഞ്ഞ പ്രസംഗം ദുരാത്മാവിനാൽ ആണെന്നു ഉടനെ അനന്തിരവൻ പ്രസംഗിച്ചുപോലും. ചുരുക്കിപ്പറഞ്ഞാൽ രാത്രി ഒരുമണി വരെ കശപിശ പറഞ്ഞു കഴിച്ചു ക്ഷീണപ്പെട്ടപ്പോഴേക്കു ചാരുകസേരകളിൽ കണ്ണു അടഞ്ഞു തുടങ്ങി.

ഇരുന്നെടത്തു തന്നെ കിടന്നു ആലോചനയായി. സൂര്യോദയത്തോടു കൂടി എല്ലാവരും പിരികയും ചെയ്തു.

---

മരണം.—പുതുപ്പള്ളി പള്ളിയിൽ വികാരി ദിവ്യശ്രീ എളന്തുരുത്തിൽ പീലിപ്പോസു കോറെപ്പിസ്കോപ്പാ അവർകൾ തന്റെ ൭൭-ാം വയസ്സിൽ ഈ മാസം ൨൩-ാം രാത്രി മരണം പ്രാപിച്ചിരിക്കുന്നതായി വ്യസനപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. അന്ത്യകൂദാശകളും ശവസംസ്കാരവും നി. വ. ദി. ശ്രീ. മാർ പൌലോസു അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വളരെ പട്ടക്കാരുടെ സംഘത്തോടുകൂടെ കഴിച്ചു. ഈ പട്ടക്കാരൻ സുറിയാനിസഭയേയും സുറിയാനി ഉപദേശങ്ങളേയും കുറിച്ചു വളരെ വൈരാഗ്യമുള്ളവനും അതുമൂലം ഒടുക്കാലത്തു വളരെ ബുദ്ധിമുട്ടു അനുഭവിക്കേണ്ടി വന്നവനും ആയിരുന്നു. അദ്ദേഹത്തിനുവേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കണമെന്നു ഞങ്ങൾ ഓർപ്പിച്ചുകൊള്ളുന്നു.

---

രക്ഷ.—രക്ഷിക്കപ്പെട്ടവരുടെ ഓരോ നടപടികളെക്കുറിച്ചു പല സ്ഥലങ്ങളിൽ നിന്നും ഞങ്ങൾക്കു കിട്ടുന്ന ലേഖനങ്ങൾ എല്ലാം വിശ്വാസയോഗ്യമായിരുന്നാൽ ഇവരുടെ നിമിത്തം തീമഴ പെയ്യിച്ചിട്ടൊ മറ്റൊ ലോകത്തെ നശിപ്പിച്ചേക്കുമൊ എന്നു ഭയപ്പെടേണ്ടിയിരിക്കുന്നു. മല്ലപ്പള്ളിൽ പഞ്ചാരത്തു രക്ഷപെട്ട ഒരു ഭാര്യയും ഭർത്താവും കൂടി പ്രത്യക്ഷതയ്ക്കു കാത്തിരിപ്പായി മുട്ടുകുത്തി ധ്യാനിക്കയിൽ ഭർത്താവു നിദ്രയിൽ അകപ്പെട്ട സന്ദർഭത്തിൽ ഭാര്യ ജാരനെ പിന്തുടർന്നു എന്നും നിദ്രാമയക്കത്തിൽ നിന്നു ഉണർന്ന ഭർത്താവു, ഭാര്യ സ്വർഗ്ഗാരോഹണം ചെയ്തു എന്നു ശുദ്ധഗതിയാൽ വിശ്വസിച്ചു സന്തോഷിക്കയും തനിക്കും ആ ഭാഗ്യം കിട്ടാഞ്ഞതിൽ വ്യസനിക്കയും ചെയ്തുകൊണ്ടു പുറത്തേക്കിറങ്ങിയപ്പോൾ പ്രത്യക്ഷത പ്രത്യക്ഷത്തിൽ കാണ്മാൻ ഇടയായി എന്നും ഒരു വിശ്വസ്തൻ എഴുതിയയച്ചിരിക്കുന്നു. ഇതും ഒരുതരം രക്ഷ.

❖ ❖ ❖

പുസ്തകസംഗ്രഹം.—സുറിയാനി ഭാഷയുടെ അഭിവൃദ്ധിക്കു ആസ്പദമായ പുസ്തകശേഖരം ചെയ്യുന്നതിൽ മലങ്കരമല്പാൻ ദിവ്യശ്രീ കോനാട്ടു മാത്തൻ കത്തനാർ അവർകൾ ചെയ്തുവരുന്ന പരിശ്രമം ഈ പംക്തികളിൽ പലപ്പോഴും സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അദ്ദേഹത്തിന്റെ ഈ ശ്രമം ഇപ്പോഴും ചുരുങ്ങിയിട്ടില്ലെന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഈയിടെ വിശേഷതരമായ ഒരു ഗ്രന്ഥത്തിലും കീനാബാറീസ്സ് എന്നൊരു പുസ്തകവും മൂസലിൽനിന്നു വരുത്തിയിരിക്കുന്നു. ഒടുവിൽ പറഞ്ഞതു ഇവിടങ്ങളിൽ ഇല്ലാത്ത ഒരു വേദപുസ്തക വ്യാഖ്യാന പുസ്തകമാണ്. സാധാരണയായി ഉപയോഗിച്ചുവരുന്ന പ്ശീത്തൊ തർജ്ജമയല്ല ഇതിൽ ഉപയോഗിച്ചിരിക്കുന്നതു. ഹക്കെലിന്റെ തോമ്മായുടെ തർജ്ജമ എന്നു പറയപ്പെടുന്ന സുറിയാനി വേദതർജ്ജമ ഒരു ഭാഗത്തും ചെറിയ അക്ഷരത്തിൽ വ്യാഖ്യാനവും ആയിട്ടാണ്. പണ്ടു ഇസ്രായേൽ ജനങ്ങൾക്കു സ്വർഗ്ഗത്തിൽനിന്നു കൊടുത്ത മന്നാ എന്ന ഭക്ഷണസാധനം ഇപ്പോഴും ചില സമയങ്ങളിൽ ആ ദേശങ്ങളിൽ പൊഴിയാറുണ്ടെന്നു കേട്ടിട്ടുണ്ടു. കുറെ മന്നായും മല്പാൻ അവർകൾക്കു മൂസലിൽനിന്നു അയച്ചുകൊടുത്തിട്ടുള്ളതായി അറിയുന്നു.

❖ ❖ ❖

കുന്നംകുളം.—കൊച്ചിയിൽ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ മാസം ൧൩-ാംനു കുന്നംകുളങ്ങരെ എഴുന്നെള്ളിയ സമയം സുറിയാനി സമുദായം വക പള്ളിക്കൂടങ്ങളിലെ കുട്ടികളും സമുദായവും ആഘോഷപൂർവ്വം തിരുമേനിയെ എതിരേല്ക്കയും പട്ടണക്കാരുടെ ഒരു മംഗളപത്രം സമർപ്പിക്കയും ചെയ്തു. അതിനു സന്തോഷമായി ഒരു മറുപടി കല്പിച്ചു. അടുത്ത ദിവസം തിരുമനസ്സുകൊണ്ടു അങ്ങാടിസന്ദർശനത്തിനു എഴുന്നെള്ളി. അപ്പോൾ പള്ളിക്കൂടത്തിൽ കൂടെ പ്രവേശിച്ചു. പെൺകുട്ടികളെക്കൊണ്ടു ഇംഗ്ലീഷിലും മലയാളത്തിലും പാട്ടുകൾ പാടിപ്പിക്കയും പാഠവിഷയങ്ങളിൽ ചില ചോദ്യങ്ങൾ കല്പിച്ചു ചോദിക്കയും അവയ്ക്കു തൃപ്തികരമായ ഉത്തരങ്ങൾ കുട്ടികൾ പറകയും ഉണ്ടായി. ഒരു പെൺകുട്ടി ഒരു ഇംഗ്ലീഷു കവിത മനഃപാഠം ചൊല്ലിയതു തിരുമനസ്സിലേക്കു വളരെ സന്തോഷമായിരുന്നു. അന്നുതന്നെ വിസിറ്റേഴ്സ് ഡയറി അയക്കണമെന്നു കല്പിച്ചതുപോലെ കോവിലകത്തു അയച്ചുകൊടുത്തതിൽ വളരെ തൃപ്തികരമായ ഡയറി എഴുതി തിരിച്ചയച്ചുകൊടുത്തിരിക്കുന്നു.

# പണവരി അടച്ച മഹാന്മാരുടെ പേരുവിവരം.

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| ബ. പുത്തൻകാവു പള്ളിയിൽനിന്നും | | ൧ | ൧൪ | ൦ |
| ,, പുത്തൻപുരക്കൽ മാത്തൻ ഗീവറുഗീസു | ,, | ൧ | ൧൪ | ൦ |
| ,, ,, മാമ്മൻ | ,, | ൧ | ൦ | ൦ |
| കല്ലൂപ്പാറ കൈതയിൽ ചാണ്ടപ്പിള്ള | ,, | ൧ | ൧൪ | ൦ |
| മല്ലപ്പള്ളി പട്ടശ്ശേരിലായ തേക്കപ്പിൽ യൌസേപ്പു | ,, | ൧ | ൧൪ | ൦ |
| ,, വലിയപുരയിടത്തിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൨൧ | ൦ |
| ഇരവിപേരൂർ പടിപ്പുരക്കൽ ഉമ്മൻ | ,, | ൧ | ൧൪ | ൦ |
| വെണ്ണിക്കുളം മാരുമേതാളത്തു ഗീവറുഗീസു | ,, | ൧ | ൧൪ | ൦ |
| ചെങ്ങരൂർ വേലമ്പറമ്പിൽ തൊമ്മി ചാക്കൊ | ,, | ൧ | ൧൪ | ൦ |
| ,, വട്ടവേൽ ഈശൊ | ,, | ൧ | ൧൪ | ൦ |
| ,, ,, ഇട്ടിയേപ്പു | ,, | ൧ | ൧൪ | ൦ |
| തിരുവല്ലാ ബ- കട്ടപ്പുറത്തുപള്ളിയിൽ നിന്നും | | ൩ | ൦ | ൦ |
| ,, ചെത്തിക്കാട്ടു ഈശൊ | ,, | ൧ | ൩ | ൦ |
| പെരിങ്ങോൾ സുവിശേഷസംഘത്തിൽ നിന്നും | | ൧ | ൭ | ൦ |
| മേപ്രം ചാത്തങ്ക്ര കൊച്ചിട്ടിക്കള | ,, | ൧ | ൧൪ | ൦ |
| നിരണം കൊടുകോടിൽ മാമ്മൻ | ,, | ൨ | ൦ | ൦ |
| ,, ചക്കാലപ്പറമ്പിൽ കൊച്ചിട്ടി | ,, | ൧ | ൧൪ | ൦ |
| ,, ബ. മള്ളക്കൽ കിഴക്കേടത്തു ജി. സി. അബ്രാഹം കത്തനാർ | ,, | ൧ | ൧൩ | ൮ |
| ,, ബ- പള്ളിയിൽനിന്നും | | ൧ | ൧൪ | ൦ |
| ,, ബ. മട്ടയ്ക്കൽ അച്ചൻ | ,, | ൧ | ൧൪ | ൦ |
| മണ്ണംതോട്ടുവഴി തെക്കേത്തേരടിയിൽ പാപ്പി | ,, | ൦ | ൨൧ | ൦ |
| വീയപുരം ചാത്താംകരിൽ ചാക്കൊ | ,, | ൩ | ൧൪ | ൦ |
| ,, പുരക്കൽ ചാക്കൊ കൊച്ചുകുഞ്ഞു | ,, | ൦ | ൧൪ | ൦ |
| ,, ബ. പള്ളിയിൽ നിന്നും | | ൩ | ൦ | ൦ |
| മേപ്പാടം അത്തുകേരിൽ ചാക്കൊ | ,, | ൦ | ൨൧ | ൦ |
| മാന്നാർ കൊട്ടുവള്ളയിൽ കുഞ്ഞൻ | ,, | ൦ | ൨൧ | ൦ |
| കോട്ടയം പി. കുഞ്ഞൻ മാസ്റ്റർ | ,, | ൧ | ൧൪ | ൪ |
| ,, പള്ളത്തുശേരിൽ കുഞ്ഞൻ | ,, | ൧ | ൧൪ | ൦ |
| ,, മാളേക്കൽ ചാണ്ടി | ,, | ൧ | ൧൪ | ൦ |
| ,, ചെമ്പാലത്ര ചാക്കൊ | ,, | ൨ | ൦ | ൦ |
| ,, ഇല്ലിക്കൽ ചാക്കൊ | ,, | ൧ | ൦ | ൦ |
| ,, പെരുന്തേക്കരി വക്കി മാത്തു | ,, | ൧ | ൧൩ | ൮ |
| കല്ലുങ്കത്ര കണ്ടമുണ്ടാരി പുത്തൻപുരയിൽ തൊമ്മൻ | ,, | ൧ | ൩ | ൮ |
| കൊല്ലാട്ടു ചെമ്പകശേരിൽ ഈശൊ മത്താസു | ,, | ൧ | ൧൪ | ൦ |
| കായംകുളം കൊട്ടയ്ക്കാട്ടു ചെറിയ | ,, | ൧ | ൧൪ | ൦ |
| ,, കിളിലേത്തു പീലിപ്പോസു | ,, | ൧ | ൩ | ൮ |
| ,, ബ. പള്ളിയിൽനിന്നും | ,, | ൧ | ൧൩ | ൮ |
| ,, ചവുക്കതെക്കേതിൽ ഗീവറുഗീസു പീലിപ്പോസു | ,, | ൧ | ൧൪ | ൦ |
| ,, കല്ലീക്കൽ കൊച്ചുകുഞ്ഞു | ,, | ൧ | ൩ | ൮ |
| ,, പള്ളിക്കടവിൽ മാമ്മൻ | ,, | ൧ | ൧൪ | ൦ |
| ,, ചക്കാലയിൽ കൊച്ചുകുഞ്ഞൻ | ,, | ൧ | ൧൪ | ൦ |
| ,, ജവളിവ്യാപാരം ചങ്കരത്തിൽ ഗീവറുഗീസു | ,, | ൧ | ൭ | ൦ |
| ,, വടക്കേതലയ്ക്കൽ കൊച്ചുകോശി | ,, | ൧ | ൧൪ | ൦ |
| ഓമല്ലൂർ വടക്കേടത്തു മേമുറിയിൽ ഗീവറുഗീസു | ,, | ൧ | ൧൪ | ൦ |
| കൈപ്പട്ടൂർ തേരകത്തു കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ബ. ,, പള്ളിയിൽ നിന്നും | | ൧ | ൧൪ | ൦ |
| ,, തെരുവിൽ നെടുമ്പ്ര. വക്കി കോരുത | ,, | ൧ | ൧൪ | ൦ |
| ഓമല്ലൂർ ആറ്റരിയത്തു തെക്കേക്കര പുന്നക്കാട്ടു വടക്കേതിൽ ഗീവറുഗീസു | ,, | ൧ | ൦ | ൦ |

| | [illegible] | ക്രു | ച | കാ |
|---|---|---|---|---|
| കുന്നംകുളം ബ. കോലാടി പൌലൊസു കത്തനാർ | ൧൦ | ൪ | ൨൪ | ൪ |
| ,, ബ. തെക്കെഅങ്ങാടിയിൽ കറിയാക്കൊകത്തനാർ | ,, | ൨ | ൩ | ൧൦ |
| ,, പനക്കൽ താവു ഇട്ട്യാക്കു | ,, | ൨ | ൨൮ | ൦ |
| ,, പനക്കൽ മാത്തു ചേറു | ,, | ൨ | ൨൮ | ൦ |
| ,, പുലിക്കോട്ടിൽ വറീതു ചാക്കു | ,, | ൩ | ൨൮ | ൦ |
| തൃശ്ശൂർ നീലങ്കാവിൽ പൊറിഞ്ചു അയിപ്പുരു | ,, | ൨ | ൨൮ | ൦ |

---

## പത്രികവിലവിവരം

| | ബ്രിട്ടിഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൨ | ൨൮ |
| ഒററപ്രതിക്കു | | ൪ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൨൬ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും പണവും കോട്ടയത്തു മാർത്തൊമ്മസ് അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ടു വകവച്ചു തരേണ്ടതാകുന്നു.

# വില്പാനുണ്ടു

പാമ്പാക്കുടെ അച്ചടിച്ച ഹാശായുടെ പ്രുമ്യോൻ, കുർബ്ബാനതക്സാ എന്നി പുസ്തകങ്ങളും മാർത്തൊമ്മസ് അച്ചുക്കൂട്ടംവക എല്ലാപുസ്തകങ്ങളും കുന്നംകുളങ്ങരെ പനയ്ക്കൽ ഇട്ടിമാത്തു അവർകളുടെ കൈവശം ബുക്ക ഡിപ്പൊയായി വില്പാനു ഉണ്ടെന്നു ബ: പട്ടക്കാരെയും പള്ളിക്കാരെയും അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS,

KOTTAYAM